# വിഷയവിവരം





# ഹർഷാഞ്ജലി.

## ൧. ചെങ്കോൽ.

ബുദ്ധിതൻ ചിറകിൽച്ചേർന്നുയർന്നാലെത്രത്തോള-
മെത്തുമെന്നറിഞ്ഞിട്ടില്ലെന്നാത്മാവിന്നോളവും
ഇത്തിരി മേല്പ്പോട്ടേയ്ക്കു നോക്കിയനേരം മുട്ടു
കുത്തി ഞാൻ കണ്ണീരോടെൻ കൈരണ്ടും മലത്തിപ്പോയ്

അന്ത്യയാത്രയിലും തൻഘാതകർക്കഭയത്തെ-
ച്ചെന്തിരുനിണംചേർന്ന ഹൃത്തൊടൊത്തർപ്പിച്ചവൻ,
വെള്ളത്തെ വീഞ്ഞായ്ക്കാട്ടും നിത്യചൈതന്യത്തിര-
ത്തള്ളലിൽ മനുഷ്യന്റെ മാലിന്യം കഴുകിയോൻ,

മാമലമുകളിലും കടലോരത്തും ദിവ്യ-
പ്രേമകാഹളമൂതി മാറ്റൊലിക്കൊള്ളിച്ചവൻ,
ആടുമേച്ചകോൽകൊണ്ടെൻ തമ്പുരാനാകാശത്തി-
ലോടുന്ന താരങ്ങളെമേച്ചുകൊണ്ടതാ നില്പൂ.

വെല്ലുകദ്ദരിദ്രന്റെ കാലിക്കോലെക്കാലത്തും
വെല്ലുകാ സമ്രാട്ടിന്റെ ചെങ്കോലേതുദ്ദേശത്തും!

ഹംഷാഞ്ജലിയുടെ നാമകരണം സുലോചന, അനിരുദ്ധൻ, മാലതീമാധവം, ഉത്തരരാമചരിതം, ആശ്ചര്യചൂഡാമണി എന്നിങ്ങനെ നായികയേയോ, നായകനേയോ, രണ്ടുപേരേയുമോ, കഥാവസ്തുവേയോ, അതിന്റെ മർമ്മഭാഗത്തേയോ, രസത്തേയോ മറ്റോ അടിസ്ഥാനപ്പെടുത്തിക്കൊണ്ടല്ല. കഥാകഥനത്തിന്നു പ്രാധാന്യമുള്ള കൃതികളിലേ അത്തരം നാമകരണം ഉചിതമായിരിക്കയുള്ളു. ആത്മീയമായ ഭാവബന്ധത്തെ സാമാന്യമായി ദ്യോതിപ്പിച്ചുകൊണ്ടാണ് ഹംഷാഞ്ജലിയുടെ നില. കാവ്യാരംഭത്തിലെ ആശിന്നമസ് ക്രിയാവസ്തു നിർദ്ദേശാദിചടങ്ങുകളൊന്നും ഇത്തരം കൃതികളിൽ സ്മരിക്കേണ്ടതില്ല.

നവീനപ്രസ്ഥാനം. "ഇതേവരെപ്പറഞ്ഞതിൽനിന്നു വെളിപ്പെട്ട നവീന കവിതാധർമ്മങ്ങളൊട്ടു മുക്കാലും വെള്ളിത്തോണിയിൽ കാണാം. വിദ്യാർത്ഥികളുടെ ഉപയോഗത്തിനായി അവയെ ഇവിടെ സമാഹരിക്കുന്നു.

1. ബാഹ്യം.

(*a*) കാവ്യത്തിന്റെ ഹ്രസ്വത.

(*b*) ദ്രാവിഡവും ഗാനാത്മകങ്ങളുമായ ഛന്ദസ്സുകൾ.

(*c*) ലളിതവും കോമളവുമായ ഭാഷ.

(*d*) അഭേദാർത്ഥത്തിൽ സംബന്ധികാപ്രയോഗം.

2. ആഭ്യന്തരം.

(*a*) കവികർമ്മണത്തിന്നർഹമായ വസ്തു.

(*b*) അധികരണനിഷ്ഠയേക്കാളധികം കവിനിഷ്ഠതചം പ്രധാനമായ പ്രതിപാദനരീതി,

(*c*) അർവ്വാചീനന്മാരുടെ ശബ്ദാർത്ഥാലങ്കാരങ്ങളേക്കാൾ ലാക്ഷണികവും വ്യംഗ്യവുമായ പ്രയോഗങ്ങളിൽ കവിക്കുള്ള അഭിനിവേശം.

ഏകദേശം ഈ തോതിൽ അപഗ്രഥിച്ചാൽ നവീന കവിതാസമ്പ്രദായത്തിന്റേയും വിശേഷിച്ചു വെള്ളിത്തോണിയിലെ കവിതകളുടേയും ബഹിരന്തഃസ്വഭാവങ്ങൾ ഗ്രഹിക്കാമെന്നു തോന്നുന്നു." എന്നു ശ്രീമാൻ ജോസഫ് മുണ്ടശ്ശേരി വെള്ളിത്തോണിയുടെ നോട്ടിലെ അവതാരികയിൽ എഴുതിയിരിക്കുന്നു. ഹർഷാഞ്ജലിയിലെ നോട്ടിൽ "വെള്ളിത്തോണിയിലെ" എന്ന പദം "ഹർഷാഞ്ജലി" എന്നു മാററുക മാത്രമേ ആവശ്യമായിരിക്കുന്നുള്ളു. നവീനപ്രസ്ഥാനം, ടാഗോർ പ്രസ്ഥാനം എന്നൊക്കെപ്പറഞ്ഞുവരാറുള്ളതു് ഏതാണ്ടിങ്ങിനെയുള്ള കവിതാപ്രസ്ഥാനത്തിനു തന്നെയാണു്. ആശാന്റെ കൃതികളും വള്ളത്തോളിന്റെ സാഹിത്യമഞ്ജരികൾ തുടങ്ങിയ കൃതികളും ഇതിൽ ഉൾപ്പെടുന്നവയാണു്.

ഗീതകം: ഇംഗ്ലീഷിലെ സോണററുകളുടെ പ്രാസാദിനിയമങ്ങളൊന്നും കൈക്കൊള്ളാതെ പതിന്നാലു വരികൾ എന്ന നിയമം സ്വീകരിച്ചു് ഏതെങ്കിലും ഒരു വിഷയത്തെ കേക തുടങ്ങിയ ദ്രാവിഡവൃത്തങ്ങളിൽ വിശദവും പൂർണ്ണവുമായ മട്ടിൽ പ്രതിപാദിക്കുന്ന ഒരു കവനപ്രസ്ഥാനം ഇയ്യിടെത്തുടങ്ങിയിട്ടുണ്ടു്. ഇതിന്റെ സ്വരൂപത്തെപ്പററിപ്പലർക്കും പല മതഭേദങ്ങളുമുണ്ടു്. ഇരുപതു വരിയായാലേ മതിയാവു എന്നു വെണ്ണിക്കുളത്തിനും മററു അഭിപ്രായമുള്ളതായി അറിവുണ്ടു്. വൃത്തം ഇന്നതായിരിക്കണം എന്നു തീരുമാനപ്പെട്ടിട്ടില്ല. കെ. കെ. രാജാവിന്റെ ആധുനികകൃതികളിൽ മിക്കതും കേകാവൃത്തത്തിലെഴുതപ്പെട്ടിരിക്കുന്ന ഗീതകങ്ങളാണു്. ഗീതകത്തിൽ കേകയുടെ സ്ഥാനം ഉറച്ചുകഴിഞ്ഞിരിക്കുന്നു എന്നു പറയാമെന്നു തോന്നുന്നു.

ഈശ്വരസ്വരൂപം ആലോചനകൊണ്ടു മനസ്സിലാക്കാവുന്നതല്ല. അതറിയണമെങ്കിൽ അനുഭവംതന്നെ വേണം. ഇതാണു് ചെങ്കോലിലെ പ്രമേയം; ദൈവത്തിന്റെ നിയാമകശക്തിഅനുഭവപ്പെട്ടാഹ്ലാദിക്കുന്ന കവി അതിന്റെ സർവ്വോപരിയായ വിജയം പ്രാർത്ഥിച്ചുകൊണ്ടു വിഷയത്തെ ഉപസംഹരിച്ചിരിക്കുന്നു.

ബുദ്ധിതൻ ചിറക് = ബുദ്ധിയുടെ ചിറക. (ബുദ്ധിയിൽ പക്ഷിത്വം ആരോപിച്ചിരിക്കുന്നു. ബുദ്ധിക്കു സ്വർഗ്ഗത്തിന്റെ പടിക്കകത്തു കടക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ലെന്നു ആദ്യത്തെ രണ്ടുവരിയുടെ സാരം.

ഇത്തിരി മേല്പോട്ടേയ്ക്കു നോക്കിയനേരം = നക്ഷത്രപൂർണ്ണമായ ആകാശത്തേയ്ക്കൊന്നു നോക്കിയപ്പോൾ. മുട്ടുകുത്തി.....മലർത്തിപ്പോയ് = ഈശ്വരന്റെ ശക്തിയറിഞ്ഞു മുട്ടുകുത്തി പ്രാർത്ഥിച്ചു. അന്ത്യയാത്ര = മരണം. ഘാതകർ = കൊല്ലുന്നവർ. ചെന്തിരുനിണം = ചുവന്ന തിരുരക്തം. ക്രിസ്തുദേവൻ തന്നെ കൊല്ലുവാൻ വന്നവർക്കു മാപ്പുകൊടുക്കുവാൻ ദൈവത്തോടു പ്രാർത്ഥിച്ചു എന്നു പ്രസിദ്ധം. മാലിന്യം = കറ. (കാനായിലെ കല്യാണത്തിൽ മാതാവിന്റെ അപേക്ഷപ്രകാരം പച്ചവെള്ളം വീഞ്ഞാക്കിയവനാണ് ക്രിസ്തുദേവൻ.) ജലത്തിൽ മനുഷ്യനെ ലഹരിപിടിപ്പിക്കത്തക്കവിധം ഈശ്വരചൈതന്യം വ്യക്തമായുണ്ട് എന്നും ഈ ദർശനം മനുഷ്യനെ മുക്തനാക്കുമെന്നും ഒരു പക്ഷക്കാർ വ്യാഖ്യാനിക്കും. മാമലമുകളിലും കടലോരത്തും — ഈ പ്രദേശങ്ങൾ ശിഷ്യശിക്ഷണം കൈക്കൊണ്ട പ്രദേശങ്ങളായിരുന്നു. (പർവ്വതപ്രസംഗം മുതലായതിനെ സൂചിപ്പിച്ചിരിക്കുന്നു.) ദിവ്യപ്രേമകാഹളമൂതി = പ്രേമത്തിന്റെ ദിവ്യമായ കാഹളം വിളിച്ചുകൊണ്ടു്. (മതപ്രസംഗങ്ങളാണ് ഈ കാഹളംവിളികൾ.) ആട്ടമേച്ചുകോൽ = മനുഷ്യരെ വേണ്ടവിധം നടത്തുവാൻ ഉപയോഗിച്ചമൂർത്തമായ നിയാമകശക്തി. താരങ്ങളെ = നക്ഷത്രങ്ങളെ (ആടുകളോടു സാദൃശ്യം താരങ്ങൾക്കു വ്യംഗ്യമായിസ്സിദ്ധിക്കുന്നു.) എക്കാലത്തും = എന്നും. സ്വാരാട്ട് = സ്വർഗ്ഗചക്രവർത്തി. ഉൾദ്ദേശത്തും = മനസ്സിലും (ഉൾനാട്ടിലും എന്നും.)

## ൨. പൂരം.

താളവും കാലങ്ങളും മാറിക്കൊണ്ടൊരു മഹാ-
മേളമുണ്ടിരമ്പുന്നു ദിക്കെട്ടും പൊട്ടും മട്ടിൽ
നിയമപ്പൊൽച്ചങ്ങല പൊട്ടിച്ചു പലപാടും
ഭയദം തമോഗജം പായുന്നു കൂടക്കൂടെ
വിൽപ്പുറത്തുനിന്നുള്ള തള്ളേററു നിലംപതി-
ച്ചിപ്പൂരപ്പറമ്പിലോ വന്നവൎക്കവസാനം!

എത്ര താരകൾ പൊട്ടി വീണുപോയ് വിഹായസ്സി-
ലെത്ര പൊൻകിരീടങ്ങൾ തിരക്കിൽത്തകൎന്നുപോയ്
ഐശ്വൎയ്യത്തിൻെറ യന്ത്രമുഴിഞ്ഞാലാടിത്തെല്ലോ-
ന്നാശ്വസിച്ചിട്ടെന്താക്കമതിൽനിന്നിറങ്ങണം
ശീമമദ്യം കിട്ടുമോ? കിട്ടിയാൽ കുടിക്കും ഞാ-
നീമഹാബഹളത്തിൽ സുഖത്തിന്നതേ പെററൂ.

"എവിടെപ്പോയിട്ടെ"ന്നു ചോദിച്ചാൽപ്പറയുമോ
കവിളും തുടുത്തെത്തും പ്രാചിയും പ്രതീചിയും?

*

വിഷയച്ചുരുക്കം:—പ്രപഞ്ചം ഒരു പൂരസ്ഥലമാണ്. അതിൽ മേളം മുതലായതെല്ലാമുണ്ട്. ആനയോട്ടം തുടങ്ങിയ ആപത്തുകളുള്ള ഈ പൂരത്തിൽ അല്പം സുഖം കിട്ടണമെങ്കിൽ ശീമമദ്യം സേവിക്കതന്നെ വേണം. ആത്മജ്ഞാനമാകുന്ന അമൃതം പാനംചെയ്യുംചേ സമാശ്വാസമുള്ളൂ എന്നു സാരം.

അർത്ഥം:—താളം=ചെണ്ട മുതലായ താളം. കാലം=ചതികാലം മുതലായ കാലം. (മേളം കൊട്ടുമ്പോൾ താളവും കാലവും ഉണ്ടല്ലോ. താളത്തിന്ന് വ്യവസ്ഥ എന്നും കാലത്തിന്ന് വർഷാദികാലഭേദം എന്നും പ്രപഞ്ചപക്ഷത്തിലർത്ഥം.

നിയമപ്പേരാൽ......കൂടക്കൂടെ—മുൻപറഞ്ഞ പ്രകൃതിവ്യവസ്ഥ കൂടാതെ മനുഷ്യസൃഷ്ടമായ ചില സദാചാരനിയമമുണ്ട്. ആ നിയമമാണിവിടെ തമോഗുണമാകുന്ന ഗജത്തിന്റെ ചങ്ങലയാക്കി രൂപണം ചെയ്യപ്പെട്ടിരിക്കുന്നത്.

പിൽപ്പുറത്തു.....വസാനം—പിന്നിൽനിന്നുള്ള തള്ളലേററു വീണു മരിക്കയല്ലാതെ ഗത്യന്തരമില്ലെന്നു തോന്നുന്നു. ഭൂതകാലത്തിന്റെ തള്ളലേററു മരിക്കുന്നവൎക്കു അഭയസ്ഥാനമില്ലെങ്കിൽ കഷ്ടംതന്നെ.

എത്ര.....തകൎന്നുപോയ്—ആകാശവും പുരപ്പറമ്പുതന്നെ. അവിടെ നക്ഷത്രങ്ങൾ അനവധി നശിച്ചു. അതുപോലെ തിളങ്ങിക്കൊണ്ടിരുന്ന രാജകിരീടങ്ങൾ ഭൂമിയിലും അനവധി തെറിച്ചുപോയിരിക്കുന്നു. ഐശ്വൎയ്യത്തിന്റെ യന്ത്രമുഴിഞ്ഞതാൽ=ഐശ്വൎയ്യമാകുന്ന യന്ത്രമുഴിഞ്ഞതാൽ. ശീമമദ്യം=ശീമയിൽനിന്നു വരുന്ന മദ്യം. അസാധാരണമായ ആനന്ദലഹരിയുണ്ടാക്കുന്ന മുക്തി.

എവിടെ.....പ്രതീചിയും—കിഴക്കന്മാൎക്കും പടിഞ്ഞാറന്മാൎക്കും ഈ മദ്യപാനം ചെയ്യുവരാറുണ്ട്. അവരോട് എവിടെപ്പോയി വരുന്നു എന്നു ചോദിച്ചാൽ നേരു പറയുമോ?



## ൩. പൌരുഷം.

1. മഹാവിശാലം ധരണീവിഭാഗ-
മാകാശമുണ്ടായതിലും വിശാലം
ഈ രണ്ടിലും മൎത്ത്യനു സഞ്ചരിക്കാ-
മിഷ്ടപ്പടിക്കത്ര തെളിഞ്ഞുകാലം

2. നാട്ടിൻപുറക്കാരനു കാമ്യമിന്നു
പുരസ്ഥനിൽച്ചേൎന്നപരാൎദ്ധ്യഭാവം
നാളെപ്പൊഴിക്കാം പുരവാസിയെക്ക-
ണ്ടാകാശപൌരൻ പരിഹാസഹാസം.

3. അനേകമാകാശവിമാനമൊന്നി-
ച്ചിണക്കി നാളെള്ളു നവീനലോകം
വിണ്ണേറുവാൻ താവളമെത്രയെത്ര
നിൎമ്മിക്കയില്ലാൎക്കറിയാമതെല്ലാം?

4. മുകിൽപ്പുതപ്പിന്നിടയിൽത്തുളുമ്പു-
മാകാശലക്ഷ്മീകമനീയഹാസം
ക്ഷണപ്രഭാദീപ്തി പുരപ്രതോളീ-
പ്രദീപമായ് നീണ്ടെരിയുന്നു രാവിൽ.

5. പുരാഗ്ര്യഹർമ്മ്യങ്ങളൾ പുകസാക്ഷാൽ
ഗംഗയ്ക്കു മേൽപ്പോട്ടൊഴുകേണ്ടിവന്നു,
സന്തപ്തബാഷ്പത്തോടു മാനുഷൻെറ
യന്ത്രത്തിലായ്ജ്ജീവനവും നശിപ്പൂ.

6. ഹിമാലയത്തിൻ തലയിൽച്ചവിട്ടി-
ക്കജാഗ്രഹം നോക്കിയ പൌരുഷത്തെ
പേടിച്ചു സർവ്വസ്വവുമേകി നിത്യം
വിറച്ചുനില്ക്കുന്നു മഹാസമുദ്രം.

7. പ്രാപഞ്ചികച്ഛായ കുറിച്ചുകാട്ടാൻ
കവീശ്വരൻക്കും കഴിയാതിരിക്കേ,
ഒരൊററ യന്ത്രം മതി പൌരുഷത്തി-
ന്നീവിശ്വസൌന്ദര്യമുദാഹരിപ്പാൻ.

8. ധനാഢ്യനെക്കേറവുമൊരൊററയാനം
ദരിദ്രനുക്കോടു വലിച്ചുപായും
അഗ്നിക്കതേജോലി; കുറച്ചു മാററ-
മെണ്ണത്തിൽ, വണ്ണത്തിലുമത്രമാത്രം.

9. യന്ത്രങ്ങളൾപ്പൂപ്പൊലി ദുർബ്ബലത്വം
കരിഞ്ഞ ധൂമക്കൊടിയോടുകൂടി
മാനത്തു പൊങ്ങുന്നു മഹാവിചിത്ര-
മിപ്പൌരുഷത്തിൻെറ വിഭൂതിമത്വം.

10. ചരാചരാലിംഗനധന്യമായ
പരാപരപ്രേമളജത്തൊടിപ്പോൾ
ഹറാൽപ്പടക്കപ്പൽ പിടിച്ചുനിർത്താൻ
കല്പിച്ചുവത്രേ മനുജപ്രതാപം.

11. അനേകദീപങ്ങൾ തെളിഞ്ഞുമിന്നു-
മാകാശപുണ്യക്ഷിതിയിൽ പ്രകാമം
പ്രസ്പഷ്ടദൈവാകൃതി പൂണ്ടുകാണ്മൂ
പ്രഹർഷമൌനത്തൊടു പൌരുഷത്തെ.

12. പ്രത്യക്ഷദാസൻ പകലോൻ നടപ്പൂ
പാറാവുകാരൻ സമയം വിടാതെ
വിയത്തു വീശുന്നു സമീരൃനഗ്നി
വിശുദ്ധി ചേർക്കുന്നു ഭയത്തൊടെങ്ങും.

13. വീചീകരത്താൽപ്പറകൊട്ടി നില്ക്കും
ഗംഭീരവാരാശി നിരന്തരായം
ഇരമ്പലാൽദ്ദൈവികശാസനത്തി-
ന്നലംഘനീയത്വമുരയ്ക്കയല്ലീ?

14. നിരവധി വിധമാകും ഹിംസ-
കൊണ്ടേ രചിച്ചോ-
രരുമതകമഹിംസാമാല്യ-
മാപാദലഗ്നം

പരമരുചിയിൽമിന്നും ദൈവ-
മേ! നിന്റെ പാദം
പെരിയ പുരുഷകാരം വെൽക
പുണ്യപ്രചാരം!!

ആധുനികപരിഷ്കാരം പൌരുഷത്തിന്റെ പർയ്യായമാണു്. വാസ്തവത്തിൽ ഈ പുരുഷകാരവും ദൈവവും ഒന്നുതന്നെ. പ്രകൃതിയുടെ ശക്തിയിൽനിന്നു മനുഷ്യന്റെ ബുദ്ധിയെ വ്യാപരിപ്പിക്കുന്ന ശക്തിയെ വേർതിരിച്ചു നിറുത്തുന്നതു് ഒരുവക അബദ്ധമാണു്. ഈ അബദ്ധത്തിൽനിന്നാണു് പുരുഷകാരം എന്നൊരു പേരുതന്നെ ഉണ്ടായിരിക്കുന്നതു്. പ്രകൃതിവ്യാപാരത്തെ മൊത്തമായെടുക്കുമ്പോൾ ഹിംസാദികളൊന്നുമില്ല—ഇതാണു് സിദ്ധാന്തം. പൌരുഷത്തിന്റെ ഒരു സ്വരൂപം വർണ്ണിച്ചു പൌരുഷത്തെ ദൈവരൂപത്തിൽ കാണിക്കയാണു് കവി ചെയ്തിരിക്കുന്നതു്.

1. മഹാവിശാലം=വളരെ വിസ്താരമുള്ളതു്. ധരണീവിഭാഗം=ഭൂഭാഗം.
2. കാമ്യം=കാമിക്കപ്പെടത്തക്കതു്. പൌരസ്ഥൻ=പട്ടണവാസി. പാരമ്യഭാവം=ശ്രേഷ്ഠത. പുരവാസി=പട്ടണവാസി. ആകാശപൌരൻ=ആകാശത്തു താമസമാക്കുന്ന പുരവാസി. (ഈ ഭാഗം അടുത്ത പദ്യംകൊണ്ടു വ്യക്തമാകുന്നു.)
3. നവീനലോകം=ഇന്നത്തെ ആളുകൾ. വിണ്ണേറുവവൻ താവളം=സ്വർഗ്ഗത്തിലേക്കു പോകുന്നവർക്കു വിശ്രമിക്കുവാനുള്ള സ്ഥലം.
4. മുകിൽപ്പുതപ്പു=മേഘമാകുന്ന പുതപ്പു. ആകാശലക്ഷ്മീകമനീയഹാസം=ആകാശലക്ഷ്മിയുടെ മനോഹരമായ പുഞ്ചിരി. ക്ഷണപ്രഭാദീപ്തി=മിന്നലിന്റെ ശോഭ. പുരപ്രാന്താളീപ്രദീപം=പട്ടണനിരത്തിലെ വിളക്കു. നീണ്ടെരിയുന്നു=വളരെ നേരം കത്തിക്കൊണ്ടുനില്ക്കുന്നു.

5. പുരാഗ്ര്യഹൎമ്മ്യക്കുഴൽ=വലിയ പട്ടണത്തിലുള്ള മാളികയിലെ പൈപ്പ്. സാക്ഷാൽ ഗംഗ=പരിശുദ്ധയായ മന്ദാകിനി. സന്തപ്തബാഷ്പം=ചുട്ട നീരാവി, ചുട്ട കണ്ണീർ (ജീവനം=ജലം,) ജീവിച്ചിരിക്കൽ.

6. ഹിമാലയത്തിൻതലയിൽച്ചവിട്ടി—ഹിമവാന്റെ മുകളിലേയ്ക്കു കയറുന്നതിൽ പാശ്ചാത്യരുടെ പ്രയത്നം പ്രസിദ്ധമാണല്ലോ. കുജഗ്രഹം നോക്കിയ=ചൊവ്വയുടെ നേരെ നോക്കിനില്ക്കുന്ന. (ചൊവ്വയിലേയ്ക്കു പോകുവാനുള്ള ഉത്സാഹവും സുപ്രസിദ്ധം തന്നെ.) സൎവ്വസ്വവും=എല്ലാ മുതലും. സമുദ്രം പൌരുഷത്തിന്നു സൎവ്വസ്വവും കാണിക്കവെച്ചു പേടിച്ചു വിറയ്ക്കുന്നു. (സമുദ്രവും പൌരുഷത്തിന്റെ അധികാരത്തിന്നു കീഴിൽപ്പെട്ടതാണല്ലോ.)

7. പ്രാപഞ്ചികഛായ=പ്രപഞ്ചത്തിന്റെ ഛായ. ഒരൊററയന്ത്രം= സിനിമയന്ത്രം. വിശ്വസൌന്ദൎയ്യം=ലോകത്തിന്റെ അഴകു്.

8. ധനാഢ്യർ=ധനംകൊണ്ടു് ഉയൎന്ന നിലയിൽ എത്തിയിരിക്കുന്നവർ. (ദരിദ്രനായ റിക്ഷക്കാരനും അഗ്നിക്കും ഒരേ ജോലിയായിരിക്കുന്നു. എണ്ണത്തിലും വലുപ്പത്തിലും ഭേദമുണ്ടാകുമെന്നേയുള്ളു. തീവണ്ടിയെയാണു് വൎണ്ണിച്ചിരിക്കുന്നതു്.)

9. യന്ത്രക്കുഴൽപ്പൂപ്പൊലി=യന്ത്രങ്ങളുടെ കുഴലുകളിൽനിന്നു പുറപ്പെടുന്ന 'പൂ' എന്ന ശബ്ദം. ദൂൎവ്വലതാം കരിഞ്ഞ ധൂമക്കോടി= യന്ത്രങ്ങളിൽനിന്നു പുറപ്പെടുന്ന പുകയെ ദൂൎവ്വലതാം കരിഞ്ഞു പൊങ്ങുന്ന പുകയായി ഉൽപ്രേക്ഷിച്ചിരിക്കുന്നു. വിഭൂതിമത്ത്വം= ഐശ്വൎയ്യം.

10. ചരാചരാലിംഗനധന്യം=ചരാചരങ്ങളെ ആലിംഗനം ചെയ്യുന്നതുകൊണ്ടു് അനുഗൃഹീതമായിത്തീൎന്നതു്. പരാപരപ്രേമബീജം= പരാപരന്റെ പ്രേമബീജം. പരാപരൻ=കാൎയ്യകാരണരൂപൻ (ഈശ്വരൻ) പ്രേമബീജം=പ്രേമമാകുന്ന ബീജം (ആകൎഷണശക്തിയാണു് വിവക്ഷിതം. മാൎക്കോണി കപ്പൽ പിടിച്ചുനിറുത്തുവാൻ ഒരു യന്ത്രം കണ്ടുപിടിപ്പാൻ ശ്രമിക്കുന്നതായിപ്പറയപ്പെട്ടിരു

ന്നു. ഈ ജനശ്രുതിയാണ് ഈപ്പദ്യത്തിന്നടിസ്ഥാനം.) മനുജപ്രതാപം=മനുഷ്യന്റെ പ്രതാപശക്തി. ഈ പദ്യത്തോടുകൂടി പൌരുഷവർണ്ണനം കഴിഞ്ഞു. ഇതിനുപരി പൌരുഷവും ദൈവവും ഒന്നുതന്നെയെന്നു സമർത്ഥിക്കുന്നു.

11. അനേകദീപങ്ങൾ=അനവധി വിളക്കുകൾ (നക്ഷത്രങ്ങൾ) ആകാശപുണ്യക്ഷിതി=ആകാശമാകുന്ന പുണ്യഭൂമി. പ്രസ്പഷ്ടദൈവാകൃതി=സ്പഷ്ടമായ ദൈവസ്വരൂപം. പ്രഹർഷമൌനത്തോടും=പരമാനന്ദത്തിന്റെ മൌനമുദ്രയോടുകൂടി.

12. പകലോൻ=ആദിത്യൻ. ദൈവം നില്ക്കുന്ന സ്ഥലത്തു ആദിത്യന്റെ പാറാവുണ്ട്. വായു പങ്ക വലിക്കുന്നു. അഗ്നി വിശുദ്ധി ചെയ്ക്കുന്നു.

13 വീചീകരം=തിരക്കൈ. നിരന്തരായം=നിർവ്വിഘ്നം. അചാലനീയത്വം=ചാലിക്കപ്പെടുവാൻ പാടില്ലാത്ത നില.

14. അരുമതകം = മേന്മയുള്ള, കൌതുകാവഹമായ. അഹിംസമാല്യം=അഹിംസയാകുന്ന മാല. ആപാദലഗ്നം = പാദത്തോളം തൂങ്ങിക്കിടക്കുന്ന. പൌരുഷത്തെ ദൈവത്തിന്റെ പാദം (=കാൽ, കാലംശം) ആക്കിയിരിക്കുന്നു.



## ൪. വായനശാലയിൽ.

വായനശാലയൊന്നിലിരുത്തിഗ്ഗുരുനാഥ-
നായതിലൊന്നാമത്തെ ഗ്രന്ഥമെൻ കണ്ണിൽക്കാട്ടി
പണ്ടെന്നോ തുറന്നതു കൂട്ടിയിട്ടില്ലെല്ലാരും
കണ്ടു വായിക്കട്ടെയെന്നാകുന്നമഭിപ്രായം.

ഞാനിതെങ്ങിനെ വായിക്കേണ്ടു ഹാ! നക്ഷത്രങ്ങ-
ളാണിതിലക്ഷരങ്ങൾ വരിയും ശരിയല്ല.
നാലഞ്ചക്ഷരം വായിച്ചെൻഗുരു വായിക്കെന്നാൻ
നാളെ വായിക്കാമെന്നു തലതാഴ്ത്തിഞാൻ ശിഷ്യൻ.
ഇററുവീണ കണ്ണീരോടിളകാതെ നിന്നപ്പോൾ
മററുകക്ഷ്യയിൽനിന്നു കേട്ടുഞാൻ പൊട്ടിച്ചിരി
കോഴവാങ്ങുവോനാണെൻഗുരുവെന്നിരുന്നെങ്കിൽ
താഴത്തേ ക്ലാസ്സിൽത്തന്നെ ഞാനെത്തിക്കഴിഞ്ഞേനേ.

ഗുരു ശിഷ്യനോടോതി, "കുട്ടികൾ ചിരിക്കട്ടേ
ദാരഭാഷയല്ലല്ലോ, നാളെ വായിച്ചാൽപ്പോരും."

വായന......പ്രായം—ദേശകാലനിർമ്മിതമായ ഒരു വായനശാല യുണ്ടു്. അതിൽ നിവർത്തിവെച്ച ഒന്നാമത്തെ ഗ്രന്ഥമാണു് ആകാശം. ഗുരുനാഥൻ അതു നിവർത്തിയതിൽപ്പിന്നെ കൂട്ടുകയുണ്ടായിട്ടില്ല. അദ്ദേഹത്തിന്റെ അഭിപ്രായം ആ ഗ്രന്ഥം എല്ലാവരും കണ്ടു വായിക്കണമെന്നായിരിക്കണം.

ഞാനി......ശിഷ്യൻ [ലൈബ്രറിക്ലാസ്സു് കോളേജുകളിലുണ്ടു്. അതിന്നടുത്തു മററു ക്ലാസ്സുകളിലും ലൈബ്രറിക്ലാസ്സു നടക്കുന്നുണ്ടായിരി

ക്കും. ഇതു ഉള്ളിൽ വെച്ചുകൊണ്ടു വേണം ഈ വരികൾ വായിക്കുവാൻ]. ഈ ആകാശപുസ്തകത്തിലെ അക്ഷരങ്ങൾ നക്ഷത്രങ്ങളാണു്. വരി ശരിയല്ല. ഗുരുനാഥൻ ഇതിൽനിന്നു നാലഞ്ചക്ഷരം വായിച്ചു കേൾപ്പിച്ചു. എന്നോടു ഒന്നു വായിക്കാൻ പറഞ്ഞപ്പോൾ "നാളെ വായിക്കാം" എന്നു ശിഷ്യനായ ഞാൻ മറുവടി പറഞ്ഞു. അശ്വതി മുതലായ നക്ഷത്രങ്ങളുടേയും മററും സ്വരൂപസ്വഭാവങ്ങൾ അല്പമൊന്നു കാണിച്ചുതന്നു എന്നു നാലഞ്ചക്ഷരം വായിച്ചു എന്നതിന്നർത്ഥമാക്കാം. പറഞ്ഞുതന്നതുതന്നെ മനസ്സിലാകാതെയാണു നാളെ വായിക്കാമെന്നു പറഞ്ഞതു എന്നും വിചാരിക്കണം.

ഇററു.....ച്ചിരി—വായിക്കാനറിയാതെ വന്നതിനാൽ സങ്കടപ്പെട്ടു കണ്ണീരൊഴുക്കുമാറു ഞാൻ നിശ്ചലനായി നിന്നപ്പോൾ താഴെ ക്ലാസ്സിലെക്കുട്ടികൾ പരിഹസിച്ചു ചിരിക്കുന്നതു കേട്ടു.

കോഴ.....ത്തേനെ=ഗുരുനാഥൻ കോഴ വാങ്ങുന്നവനായിരുന്നെങ്കിൽ ആകാശപുസ്തകം വായിപ്പിക്കുന്ന ക്ലാസ്സിൽനിന്നു താഴെയുള്ള ഒരു ക്ലാസ്സിൽ ഞാൻ എത്തുമായിരുന്നു. [താഴത്തെ ക്ലാസ്സിലേക്കു പോകുവാനും കോഴ കൊടുത്തു കാര്യം സാധിക്കുമായിരുന്നു.]

ഗുരു.....പോരും—ഗുരുനാഥനായ ഈശ്വരൻ "കുട്ടികൾ ചിരിക്കട്ടെ മനുഷ്യൻെറ ഭാഷയല്ല. നാളെ വായിച്ചാൽപ്പോരായ്കയില്ല" എന്നു എന്നോടു പറഞ്ഞു. [തത്വജ്ഞാനം അടുത്ത അവസരത്തിൽ സമ്പാദിച്ചാലും പോരായ്കയില്ല എന്നു സാരം.]



## ദ. സാഹിത്യപരിഷത്ത്.

1. വരമണികളനേകമൊത്തിണങ്ങും
പരിചൊടു പന്തലുയർത്തി നിസ്തുലാഭം
നിരവധി മുകിൽമാല ചേർത്തുകാണ്മൂ
പരമ പുരാതനരംഗമൊന്നിതാ ഞാൻ.

2. മിഹിരകിരണമാം വെളുപ്പിനൊപ്പം
വിഹിതമനോഹരകൃഷ്ണവർണ്ണമോടെ
മഹിതദിനനിശാവിഭാഗമീശ-
പ്രഹിതമൊരുത്തമചിത്രമുണ്ടതിങ്കൽ.

3. അലകടൽ തുടരും മഹാപ്രസംഗം,
കിളികുലമംഗളഗീതകപ്രഘോഷം,
മലകളുടെ മുദശ്രുധാര, ഹാ! ഹാ!
മിളിതമൊരത്ഭുതസാഹിതീസമാജം.

4. നിരുപമരുചി മിന്നിടുന്ന വിശ്വ-
ശ്വരനുടെ ശാശ്വതഭാവനാവിലാസം
അരനിമിഷമറിഞ്ഞു കണ്ടു, ഹർഷോ-
ത്തരളിതമിന്നു മദീയമന്തരംഗം.

5. കുരിപ്പക്ഷികൾ കുഞ്ഞിച്ചിറകിളകുവതിൽ
പ്പോലെയശ്ശൈലരാട്ടിൻ-
ഭൂരിസ്ഥേമാവിലും ചേർന്നൊഴുകുമഴകിനെ-
പ്പുത്തിരട്ടിച്ചുകാണ്മാൻ
പ്രേരിപ്പിക്കുന്ന സാക്ഷാൽക്കവിയുടെ കരുണാ-
സാന്ദ്രമാം സൃഷ്ടികാവ്യം
കോരിക്കോരിക്കൊടുക്കും മധുരമധു മദി-
പ്പിക്കുമെച്ചിത്തമെന്നും!

1. ഈശ്വരന്റെ ഭാവനയുടെ ഫലമായ ലോകം തന്നെയാണു കവിയുടെ സാഹിത്യപരിഷത്തു്. വരമണികൾ=ഉത്തമരത്നങ്ങൾ(നക്ഷത്രങ്ങൾ) ഒത്തിണങ്ങും പരിചു്=ഒത്തുചേരുന്ന വിധത്തിൽ. നിസ്തുലാഭം=എതിരററ കാന്തിയോടെ. പരമപുരാതനരംഗം=ശ്രേഷ്ഠമായ ഒരു പഴയ രംഗം.

2. മിഹിരകിരണം=ആദിത്യരശ്മി. വിഹിതമനോഹരകൃഷ്ണവർണ്ണം=വിഹിതമായ മനോഹരകൃഷ്ണവർണ്ണം എന്നു വിഗ്രഹം. വിഹിതം=കൃതം അല്ലെങ്കിൽ വിശേഷേണ ഹിതം. മനോഹരകൃഷ്ണവർണ്ണം=അഴകുള്ള കറുപ്പുനിറം. (വെയിലും ഇരുട്ടും കാലചിത്രത്തിന്റെ 'ലൈററും' 'ഷേയ്ഡു'മായി കല്പിക്കപ്പെട്ടിരിക്കുന്നു. മഹിതദിനനിശാവിഭാഗം=മഹിതങ്ങളായ ദിനനിശാവിഭാഗങ്ങളോടുകൂടിയതു്.)

3. അലകടൽ=സമുദ്രം. കിളി.....ഘോഷം. കിളികളുടെ മംഗളഗാനത്തിന്റെ ഘോഷം. മുദശ്രുധാര=ആനന്ദംകൊണ്ടുണ്ടാകുന്ന കണ്ണീരിന്റെ ഒഴുക്കു. മിളിതം=കൂടിയതു്. ഉജ്ജ്വലസാഹിതീസമാജം=പ്രകാശിച്ചുകൊണ്ടിരിക്കുന്ന സാഹിത്യപരിഷത്തു്. (കവി

യുടെ വിശ്വസാഹിത്യപരിഷത്തിലെ പ്രാസംഗികന്മാർ സമുദ്രങ്ങളും ഗായകന്മാർ പക്ഷികളുമാണു്. കണ്ണീരൊഴുകുന്ന മലകൾ സദസ്യരത്രേ.)

4. നിരുപമരുചി=എതിരറ്റ കാന്തി. വിശ്വേശ്വരൻ=ലോകനാഥൻ. ശാശ്വതഭാവനാവിലാസം=നിത്യമായ ഭാവനയുടെ വിലാസം. (വിശ്വേശ്വരൻ കവിയും പ്രപഞ്ചം ആ കവിയുടെ ഭാവനാവിലാസവുമാണു്) ഹർഷോത്തരളിതം=സന്തോഷത്താൽ പൊങ്ങി മറിഞ്ഞിളകിക്കൊണ്ടിരിക്കുന്നതു്. മദീയം=എന്നെസ്സംബന്ധിച്ചതു്. അന്തരംഗം=ഹൃദയം.

5. കുരിപ്പക്ഷി=ഒരുതരം കൊച്ചുപക്ഷി. ശൈലരാട്ടിൻ ഭൂരിസ്ഥേമാവു്=പർവ്വതരാജന്റെ വലിയ സ്ഥിരത. കരുണാസാന്ദ്രം=കാരുണ്യം നിറഞ്ഞതു്. മധുരമധു=മാധുര്യമുള്ള തേൻ അല്ലെങ്കിൽ മദ്യം. മദിപ്പിക്ക=ലഹരിപിടിപ്പിക്കുമാറാക. മച്ചിത്തം=എന്റെ മനസ്സിനെ. (കുരിപ്പക്ഷി കുഞ്ഞിച്ചിറകിളക്കുന്നതിലും മഹാമല ഉറച്ചുനില്ക്കുന്നതിലും അഴകുണ്ടു്. ഈ അഴകിനെപ്പതിന്മടങ്ങു വർദ്ധിച്ചുകാണുവാൻ ഉപദേശിക്കുന്ന ഒരു മഹാകവിയുണ്ടു്. ആ മഹാകവി അതിന്നുവേണ്ടി കരുണാരസം നിറഞ്ഞ ഒരു കാവ്യം നിർമ്മിച്ചുവെച്ചിട്ടുമുണ്ടു്. ആ സൃഷ്ടികാവ്യം മധുരമായ മധു കോരിക്കൊടുക്കുന്നു. ആ മധു (അഴകു അല്ലെങ്കിൽ ആനന്ദം) എന്റെ ഹൃദയത്തിന്നു ലഹരിപിടിപ്പിക്കട്ടെ.)





## ൯. നക്ഷത്രങ്ങൾ.

രാവിന്റെ നീണ്ടുലഞ്ഞ സാരിപോലഴകാർന്നി-
ദ്ദ്യോവിലെ വെള്ളിപ്പുഴയൊഴുകും നേരത്തിങ്കൽ
ഓളങ്ങൾ തമ്മിൽക്കൂട്ടിമുട്ടി നാലു ഭാഗത്തും
നീളവേ തെറിച്ചതാമിക്കണ്ട നക്ഷത്രങ്ങൾ.

അല്ലെങ്കിൽ വെളിച്ചത്തിൻമുമ്പിൽ മൂകയായ് നി
മല്ലിന്റെ മുടിചേർന്ന മുല്ലപ്പൂനിരയാകാം. (ല്ലേ-
വിണ്ണാറ്റിൽ നീന്താൻ ചാടുമപ്സരസ്സുകൾ ചാർത്തു-
മുന്നതസ്തനഹാരം പൊട്ടിച്ചിന്നിയതാവാം
കളിക്കും കാലം തന്റെ നാവിൻതുമ്പിൽനിന്നുതി
വെളിവിൽപ്പറപ്പിച്ച കൊച്ചുപോളകളല്ലി?
കണ്ണുകൾ വിടർത്തിക്കൊണ്ടുയരും മർത്ത്യാത്മാവിൻ-
പുണ്യമാർഗ്ഗത്തിൽക്കത്തും ദീപങ്ങളാകില്ലല്ലീ?

അറിയേണ്ടെനിക്കെന്തു നക്ഷത്രപദാർത്ഥമെ-
ന്നറിഞ്ഞാലുള്ളിൽത്തിങ്ങും കൌതുകം നശിച്ചാലോ!

രാവി.....നക്ഷത്രങ്ങൾ=രാത്രിയുടെ നീണ്ടുലഞ്ഞ സാരിപോലെ മനോഹരമായ ആകാശഗംഗ (Milky way) ഒഴുകുമ്പോൾ തെറിച്ചുപോയ തുള്ളികളായിരിക്കാം ഈ നക്ഷത്രങ്ങൾ.

അല്ലെങ്കിൽ.....യാകാം— വെളിച്ചത്തിന്റെ മുമ്പിൽ ലജ്ജാമൂകയായി നില്ക്കുന്ന ഇരുട്ടു ചൂടിയിരിക്കുന്ന മുല്ലപ്പൂക്കളായിരിക്കാം നക്ഷത്രങ്ങൾ. (നല്ല നാട്ടുവെളിച്ചമുള്ള രാത്രിയിലെ ഇരുട്ടിന്റെ നില കാണുമ്പോൾ ലജ്ജാമൂകയായ വധു എന്നുൽപ്രേക്ഷിക്കുവാൻ തക്ക ധർമ്മ

സംബന്ധം കാണാവുന്നതാണ്.) വിണ്ണാററിൽ=വെള്ളിപ്പുഴയിൽ അല്ലെങ്കിൽ ആകാശഗംഗയിൽ. അപ്സരസ്സുകൾ=അപ്സരഃസ്ത്രീകൾ. ഉന്നതസ്തനഹാരം=ഉന്നതസ്തനങ്ങളിലെ മുത്തുമാല.

കളിക്കാ.........ളാകാം—കളിക്കുന്ന കാലം ഊതിപ്പറപ്പിച്ച കൊച്ചുപോളകളായിരിക്കാമിവ. (കുട്ടികൾ നാവിൽനിന്നു പോള പുറപ്പെടുവിച്ചു് ഊതിപ്പറപ്പിച്ചു കളിക്കാറുണ്ടല്ലോ. കാലം കർത്തൃപദം.)

കണ്ണുക......ല്ലല്ലി—ഇവ സ്വർഗ്ഗത്തിലേക്കു പോകുന്ന ആത്മാക്കളുടെ മാർഗ്ഗത്തിൽക്കത്തുന്ന വിളക്കുകളായിരിക്കാം.

അറി... ..ച്ചാലോ! നക്ഷത്രങ്ങളെശ്ശാസ്ത്രീയമായ ഗവേഷണം കൊണ്ടു മനസ്സിലാക്കുവാൻ എനിക്കു മോഹമില്ല; അങ്ങനെ ചെയ്താൽ ഇപ്പോൾത്തോന്നുന്ന കൌതുകം നശിച്ചുപോയെന്നു വരാം.



## ൧. വിശ്രമിക്കാം.

1. പണിപലതു കഴിഞ്ഞു കാഞ്ചന-
കപണിതമൊടെങ്ങു നടന്നതില്ലനീ
ഇനി ചെറുതിട വിശ്രമിച്ചിടാം
സ്തനിത ഭയങ്കരമായി വാനിടം.

2. ഇടിയുടെ പിറകേ പുറപ്പെടാം
ഝടിതി ഘനാഘനഘോരമാരിയും
ഉടനടി പുഴപൊങ്ങിടാം, പുറം—
വടിവിലൊരേകത പാരിതാർന്നിടാം.

3. മലയുടെ തല പൊക്കിയുള്ളൊരാ-
നില നിമിഷത്തിലദൃശ്യമായ് വരാം
പല ശിഖരമിടിഞ്ഞുടഞ്ഞൊലി-
ച്ചലകടലൊട്ടു നികന്നുവെന്നുമാം

4. നരതതി നിലവിട്ടു നീന്തുമ-
പ്പരിണതിയോർത്തയി ഭോഗലോലതേ!
ധരണിയിതു വെടിഞ്ഞൊളിഞ്ഞുപോയ്-
ച്ചരുളുക മേരുവിൽ മേൽപ്പരപ്പിൽനീ.

5. നരനുടയ നിസർഗ്ഗചാപലം
കരനിരകൊണ്ടു കലുക്കി നിർഭയം
ത്വരിതതരമുണർത്തുകില്ലയോ
ധരണിയിൽ നിന്നവകേളി കാൺവാൻ.

6. മണിമയസദനങ്ങൾ ചേർന്നെഴും
മധുചഷകങ്ങൾ വസന്തരശ്മിയിൽ
മധുരമധുരമൊന്നു പാടിയാൽ
മതി തവ മേന്മ പുകഴ്ന്നു വീണ്ടുമേ.

ഭോഗലോലുപതയോടു (മനുഷ്യരുടെ സുഖേച്ഛയോടു) കവി പറയുന്നതാണു് വിശ്രമിക്കാം എന്ന കവിത. നാളിതുവരെ പല ദിക്കിലും നടന്നു കളിച്ചു ക്ഷീണിച്ചിരിക്കയാൽ അല്പം വിശ്രമിക്കുന്നതു നല്ലതായിരിക്കും. മഹാമേരുവിന്റെ മുകളിൽ ചെന്നു കിടന്നുറങ്ങുകയാണു് ഇപ്പോൾ നല്ലതു്. ഉറങ്ങുന്ന അവസരത്തിൽ സമത്വം ഭരണം നടത്തട്ടെ; മനുഷ്യന്റെ സ്വാതന്ത്ര്യം നിന്നെ വിളിച്ചുണർത്തിക്കൊള്ളും. അപ്പോൾ വീണ്ടും നീ വിജയിക്കും. ഇതാണു് വിഷയച്ചുരുക്കം. സമുദായസമത്വമതത്തെപ്പറ്റി കവിക്കുള്ള അഭിപ്രായം അതു പ്രകൃതിനിയമത്തിന്നു യോജിച്ചതല്ലെന്നാണെന്നു ഈ കവിതയിൽനിന്നു സ്പഷ്ടമാകുന്നുണ്ടു്. ആ മതം പ്രചരിക്കുന്നതിൽ കവിക്കു അസഹ്യമായ വേദനയൊന്നുമില്ലതാനും.

1. കാഞ്ചനക്വണിതം = പൊന്നിന്റെ ശബ്ദം. (ഭോഗലോലുപതയുടെ മെയ്യാഭരണം കാഞ്ചനമാണെന്നു വ്യഞ്ജിപ്പിച്ചിരിക്കുന്നു.) സ്തനിതഭയങ്കരം = ഇടിവെട്ടുകൊണ്ടു ഭയങ്കരം (റഷ്യയിലും മറ്റുമുള്ള ബഹളമാണു് സ്തനിതം എന്നൂഹിക്കാം.)

2. രണ്ടും മൂന്നും പദ്യം വരുവാൻ പോകുന്ന ആപത്തു സൂചിപ്പിക്കുന്നു. ഝടിതി=വേഗത്തിൽ. ഘനാഘനഘോരമാരി=ഘനാഘനങ്ങളുടെ ഘോരമാരി എന്നു വിഗ്രഹം. ഷഷ്ഠീതൽപുരുഷസമാസം. ഘനാഘനങ്ങൾ=വർഷമേഘങ്ങൾ. ഏകത=ഏകത്വം. (സമത്വം) (ഈ പദ്യത്തിലെ മഴക്കും പുഴ പൊങ്ങലിനും മററും പ്രസംഗങ്ങൾ സമുദായക്കലക്കങ്ങൾ എന്നു തുടങ്ങിയ അൎത്ഥങ്ങൾ ഊഹിക്കേണ്ടതാണു്.)

3. മലയുടെ......മാം. പ്രഭുത്വത്തിന്റെ ഉയൎന്ന നില അല്പനേരത്തേക്കില്ലാതാകാം. അതിന്റെ അവയവങ്ങൾ തകൎന്നു വിപ്ലവസമുദ്രത്തിൽച്ചേൎന്നുവെന്നു വരാം. ഇതാണു് അപ്രകൃതത്തിൽനിന്നു കിട്ടുന്ന പ്രകൃതാൎത്ഥം.

4. പരിണതിയോൎത്തു = വരുവാനിരിക്കുന്ന മാററം മുൻകൂട്ടി കണ്ടുകൊണ്ടു.

5. നിസൎഗ്ഗചാപലം=സ്വാഭാവികമായ ചാപല്യം.(മുതലാളിത്തത്തിലുള്ള ഭ്രമം ഉത്തമമാണെന്നു കവിക്കഭിപ്രായമില്ലെന്നു ചാപല്യം വെളിവാക്കുന്നു.) കരനിര=കൈകളുടെ കൂട്ടം (രശ്മിസമൂഹം എന്നും ഒരൎത്ഥമാകാമെന്നു തോന്നുന്നു. ചാപലത്തിന്റെ പ്രകാശങ്ങൾ എന്നതിനൎത്ഥം) നിൎഭയം=പേടി കൂടാതെ. ത്വരിതതരം=അതിവേഗത്തിൽ. ധരണിയിൽ=ഭൂമിയിൽ. നിൻനവകേളി=നിന്റെ പുതിയ ലീല.

6. മണിമയസദനങ്ങൾ=രത്നസൗധങ്ങൾ. മധുചഷകങ്ങൾ=മദ്യപാത്രങ്ങൾ. വസന്തരശ്മിയിൽ=വസന്തക്കതിരിൽ. രശ്മിക്കു തന്ത്രീസാദൃശ്യം വ്യംഗ്യം. മധുരമധുരം=അതിമധുരമാംവണ്ണം. തവ=നിന്റെ. മേന്മ=ഉയൎച്ച. പുകഴ്ന്നു=പുകഴ്ച പ്രാപിച്ചു. (ധനികന്മാരുടെ മാളികകളിലെ മധുപാത്രങ്ങൾ. വാസന്തവീണയിൽ ഒന്നുമീട്ടുകയേ വേണ്ടൂ; അപ്പോഴേക്കു ഭോഗതൃഷ്ണയുടെ വെന്നിക്കൊടി പൊങ്ങിക്കഴിയും.)



## ൨൪. ആട്ടം.

താരകളല്ലിക്കാണ്മതാകാശമണൽത്തട്ടി-
ലാരോമൽസ്വർഗ്ഗസ്ത്രീകളാട്ടമാടുകയത്രേ
അഴകിന്നവസാനമില്ലവക്കീലോകത്തും
പൊഴിയുന്നിതാ ലജ്ജാമാധുര്യം മഴപോലെ
തിങ്കളെന്നൊരു മഹാറാണിയെക്കാണ്മാനുണ്ടു
തൻകരം ചലിക്കുമാറാടുവാൻ നടുക്കിതാ
താരുകൾ പഠിക്കുന്ന പാട്ടുപാടീടുന്നുണ്ടു
ചാരുനക്ഷത്രാകൃതിപൂണ്ടൊരീനാകസ്ത്രീകൾ
മർത്ത്യനീസ്വൈരംകെട്ടജീവിതബഹളത്തി-
ലിത്തിരിനേരത്തോളമാശ്വസിക്കണമെങ്കിൽ
സ്വാമികെട്ടിയസാക്ഷാൽക്കൊട്ടായിലെന്നുംകാണാം
പ്രേമത്തിൻ മാഹാത്മ്യത്തെ വാഴ്ത്തുമിദ്ദിവ്യോത്സവം
ഒന്നരക്കാശെങ്കിലും ചിലവില്ലതു ദൈവം
തന്ന കണ്ണുകൊണ്ടൊന്നു നോക്കിയാൽക്കാണാമാർക്കും.

ആകാശം ഈശ്വരൻ കെട്ടിയ കോട്ടയാണ്. അതിലെ ഒരു 'ഡാൻസിങ്ങി'ന്റെ വട്ടമാണ് ആട്ടത്തിലെ വർണ്ണ്യവിഷയം. ആടുന്ന സ്ത്രീകൾ നക്ഷത്രങ്ങളും ചന്ദ്രനും. ഈ ആട്ടം കാണുവാൻ പണച്ചിലവില്ല; കണ്ണുകൊണ്ടൊന്നു നോക്കുകയേ വേണ്ടു—എന്നു വിഷയം ഉപസംഹരിച്ചിരിക്കുന്നു.



താരകൾ=നക്ഷത്രങ്ങൾ. [ലജ്ജാമാധുൎയ്യം=ലജ്ജയുടെ മാധുൎയ്യം. തൻകരം=തന്റെ കൈ, തന്റെ രശ്മി. ചാരുനക്ഷത്രാകൃതി=ചാരുക്കളായ നക്ഷത്രങ്ങളുടെ ആകൃതി. താരകൾ......നാകസ്ത്രീകൾ=കുമാരനാശാന്റെ വീണപൂവു ഉന്മുഖതയാൎന്നു പാടിച്ച ആ നിശ്ശബ്ദസംഗീതമാണ് ഈ നക്ഷത്രസ്ത്രീകൾ പാടുന്നതു്. സ്വാമി=ഈശ്വരൻ.

# ൯. ഞാൻ.

ഞാനൊരു പുരുഷനല്ലെന്നാത്മാവിൻമീശ
കാണുകില്ലോജസ്സിന്റെ മുദ്രയല്ലെനിക്കിഷ്ടം
പ്രാണനുകളിരേകം പ്രേമലീലകൾകാട്ടി
പ്രീണനംചെയ്യും ഭാവസൌന്ദര്യമെന്നാദർശം.

പരിശുദ്ധരാഗത്തിലങ്ങിനെ വിടരുമ്പോൾ
പനിനീർപ്പൂവിൻമേനി കശക്കിക്കണക്കാക്കി
ഭൂതസംബന്ധംനോക്കിക്കുറിപ്പാനെനിക്കുള്ളിൽ
കൌതുകംതോന്നുന്നില്ല; ബുദ്ധിയില്ലാഞ്ഞിട്ടാവാം.
പുഞ്ചിരിക്കൊണ്ടുനില്ക്കുമോമനത്താരങ്ങളെ—
ച്ചാഞ്ചാടിക്കുവാനെന്റെ കൈകളുച്ചലിക്കയാം
ചിറകററ പച്ചതം പറക്കും കളികാണ്മാൻ
വിരയുന്നു ഞാനെന്റെ ഭാവന കൊടുക്കട്ടെ!
ജ്ഞാനവും സൌന്ദര്യവുമാണുംപെണ്ണുമാണെങ്കിൽ
ഞാനൊരുപെണ്ണാണെന്റെമാധുര്യംജയിക്കട്ടെ!

"ജ്ഞാനത്തേയും വികാരത്തേയും ക്രമത്തിൽ പുരുഷനെന്നും സ്ത്രീയെന്നും പറകയാണെങ്കിൽ വികാരമയനായ എന്നെ സ്ത്രീയെന്നു തന്നെ പറയാവുന്നതാണു്," എന്നു കവി സ്വന്തം വാക്യത്തിൽത്തന്നെ വിഷയച്ചുരുക്കം പറഞ്ഞിരിക്കുന്നു.

എന്നാത്മാവിനു = എന്റെ ശരീരത്തിന്നു, ജീവന്നു എന്നും. ഓജസ്സിന്റെ മുദ്ര=ശക്തിയുടെ അടയാളം (മീശ മുതലായതു കായികബലത്തിന്റെ പ്രധാന ചിഹ്നങ്ങളാണല്ലോ.)

പ്രീണനം ചെയ്യും=സന്തോഷിപ്പിക്കും. ഭാവസൌന്ദൎയ്യം=ആത്മസൌന്ദൎയ്യം; സ്വഭാവസൌന്ദൎയ്യം.

പരിശുദ്ധരാഗത്തിൽ=പരിശുദ്ധമായ രാഗത്തോടുകൂടി. രാഗം=ചുവപ്പ്, അനുരാഗം. ഭൂതസംബന്ധം നോക്കിക്കുറിപ്പാൻ=പഞ്ചഭൂതങ്ങൾ മേളിച്ചിരിക്കുന്നതേതു തോതിലാണെന്നു പരിശോധിച്ചു കുറിപ്പാൻ. [ഇതു ബുദ്ധിവ്യാപാരവും തന്നിമിത്തം പുരുഷപരവുമാണ്. വികാരപ്രധാനമായ സ്ത്രീത്വത്തിന്നു അതിൽ കൌതുകമുണ്ടാകാതിരുന്നാൽ അത്ഭുതമില്ല. ബുദ്ധിയിൽ പുരുഷത്വവും വികാരത്തിൽ സ്ത്രീത്വവും വായനക്കാരന്റെ ഹൃദയം കണ്ടുകൊണ്ടേ ഇരിക്കണം എന്നു ഈ കൃതിയുടെ വ്യാഖ്യാതാവിന്നു എപ്പോഴും ഓൎക്കേണ്ടതുണ്ട്] ഉച്ചലിക്കയാം=മേൽപ്പോട്ടിളകുകയാണ്. പുഞ്ചിരി.....ക്കയാം=ചിരിച്ചുകൊണ്ടു നില്ക്കുന്ന നക്ഷത്രങ്ങളെ പറഞ്ഞോടിക്കുവാൻ ഇതാ എന്റെ കൈ ഇളകുന്നു. (ഇതു സ്ത്രീത്വത്തിന്നുചിതമായ വ്യാപാരമാകുന്നു.) വിരയുന്നു=ത്വരിക്കുന്നു. ചിറ.....കൊടുക്കട്ടെ=പൎവ്വതങ്ങൾ ചിറകറ്റു പറക്കുവാൻ മേലാതെ നില്ക്കുന്നതു എനിക്കു കണ്ടുകൂടാ. അവ പറന്നുകളിക്കുന്നതു കണ്ടേ കഴിയൂ. ഞാൻ അവയ്ക്കു പറക്കുവാൻ ഇതാ എന്റെ ഭാവന കൊടുക്കുകയായി. ഈ ഭാവനച്ചിറകുവെച്ചു അവ പറന്നുകളിക്കട്ടെ. ഇതും വികാരത്തിന്നു അഥവാ സ്ത്രീത്വത്തിന്നു പറ്റിയ കരുണതന്നെ. [ഭാവനയാകുന്ന ചിറകുകൊണ്ടു പൎവ്വതത്തിന്നും പറക്കുവാൻ കഴിയുമല്ലോ.] വെൽവൂതാക!=വിജയിക്കുമാറാകട്ടെ!



## ൨൦. മഴ കണ്ട കുട്ടി.

പേമഴ പെയ്യുമൊരന്തിവിളക്കത്തൊ-
രോമനക്കുട്ടനിതോതി നില്പൂ:—
"മാനത്തു മണ്ടിക്കളിക്കും കിടാങ്ങളേ!
ഞാനും വരട്ടെ കളിപ്പാൻ കൂടെ?
ചേച്ചി പിടിച്ചു പറിക്കയാലിന്നേരം
പീച്ചാങ്കുഴലെനിക്കില്ലാതായി.

ചങ്ങാതിമാർ നിങ്ങളും പീച്ചിയ നീർത്തുള്ളി-
യിങ്ങെൻ്റെ മുറ്റത്തു വിണ്ണിൽനിന്നും
പേശലകാന്തി കലർന്നതാ വീഴുന്നു
തൂശിപോലെത്രയും മിന്നിമിന്നി
തീച്ചരടൊത്തൊരു ചാട്ടവാറിങ്ങനെ
ചാച്ചുലച്ചീടുമച്ചങ്ങാതിയെ
പിച്ചിയോടിക്കും ഞാനന്തികേ പായുന്ന
കൊച്ചനുജന്മാർക്കു പേടി തീർക്കും.

ഇച്ചിറയത്തുനിന്നൊന്നു പറക്കുവാ-
നിയ്യൽച്ചിറകുമില്ലയ്യോ പാപം!
മാനത്തെ രാജാവിങ്ങെങ്ങാനുമെത്തിയാൽ
ഞാനാവിമാനത്തിൽക്കേറിനില്ക്കും.
മാനത്തു മണ്ടിക്കളിക്കും കിടാങ്ങളേ!
ഞാനും വരട്ടേ കളിപ്പാൻ കൂടെ?

സന്ധ്യാസമയത്തു അന്തിത്തിരി കെടാതെ നില്ക്കുന്ന ഇറയത്തു് മഴ കണ്ടു നില്ക്കുന്ന കുട്ടി നക്ഷത്രങ്ങൾ അങ്ങിങ്ങു മിന്നിയിക്കാണ്ടിരുന്ന ആകാശത്തേക്കു നോക്കി ക്രീഡാകൌതുകത്തോടേ പറയുന്നതാണു് ഈ കവിത.

ഇതു് = "വാനത്തു്" എന്നുമുതൽ "കളിപ്പാൻകൂടെ" എന്നുവരേയുള്ളഎല്ലാം വാക്യവും. വാനത്തു്=ആകാശത്തിൽ. മാരി=മഴ. പേശലകാന്തി=നല്ല ശോഭ. ചങ്ങാതി......മിന്നി=തുശിപോലെ മിന്നിമിന്നിക്കാണുന്ന ഈ ജലബിന്ദുക്കൾ നിങ്ങൾ ആകാശത്തു വെള്ളം പീച്ചിക്കളിക്കുമ്പോൾ വീഴുന്ന തുള്ളികളാണു്. തീച്ചരടൊത്തൊരു=അഗ്നിമയമായ ചരടുള്ള, തീച്ചരടുപോലെയുള്ള തീച്ചരടു്......പേടി തീക്കാം=മിന്നൽപ്പിണരിനെ വികൃതിക്കുട്ടിയുടെ ചാട്ടവാറായിക്കാണുന്ന കുട്ടി താൻ അവനെ തള്ളിഓടിക്കുമെന്നും കളിച്ചുകൊണ്ടിരിക്കുന്ന കുട്ടികൾക്കു് അവൻനിമിത്തമുണ്ടാകുന്ന പേടി തീക്കാമെന്നും ഉശിരു പറയുന്നു. ഇയ്യൽച്ചിറകുമില്ല=ഇയ്യാംപാററയുടെ ചിറകുപോലും എനിക്കില്ല. മാനത്തെ......നില്ക്കും=മഴ പെയ്യിക്കുന്നതു് മാനത്തെ രാജാവാണെന്നും, മററു മുത്തശ്ശികഥ പറഞ്ഞുകേട്ടിരിക്കുവാനിടയുണ്ടു്. അല്ലെങ്കിൽ ഇന്നാട്ടിൽ രാജാവുള്ള സ്ഥിതിക്കു് വാനത്തും ഒരു രാജാവുണ്ടായിരിക്കുമെന്നു കുട്ടിക്കു വിചാരിക്കാം.



## ൧൧. എൻെറ ദുഃഖം.

1. പരാസുവാം ജന്തുവിനുള്ള ചൎമ്മം
പാദത്രമാക്കുന്നവനാണു മൎത്ത്യൻ
അവൻ കരഞ്ഞാൽക്കരയട്ടെയെന്നു-
ണ്ടാവില്ല പുല്ലിൻെറ കരച്ചിൽ കേൾപ്പാൻ

2. മനുഷ്യനും പുല്ലിനുമേകപീഠം
കാണിച്ചൊരാബ്ഭാസുരനേത്രമേതോ,
അടഞ്ഞുപോയ്പ്പോയതതല്ലി, പച്ച-
പ്പുല്ലിൻെറ കണ്ണീരിനിയെന്നു തോരും!

3. കണ്ണീരിനാൽപ്പങ്കിലമാം പ്രദേശ-
ത്തെനിക്കു ജീവിപ്പതിനിഷ്ടമില്ല
ഞാനന്നു പെട്ടന്നു കുതിച്ചുവാനിൽ-
ത്താരങ്ങളോടൊട്ടിട കൂട്ടുകൂടി.

4. വിണ്ണാട്ടിലെപ്പൊന്നഴകാൎന്ന മാൎഗ്ഗം
കോലാഹലം മാറ്റൊലികൊണ്ടുനില്ക്കേ,
ഊഴിക്കിരുട്ടെന്നഴലാൎന്നിടാതെ
മുഴക്കിഞാൻ സ്വാഗതഗാനമാദ്യം.

5. ആരും ക്ഷണിക്കാതതുചെയ്തു, മാന്യ-
സ്ഥാനത്തു ഞാനെൻതല പൊക്കിനില്ക്കേ,
എന്നെപ്പിടിച്ചുന്തിയൊരാളിതാ ഞാ-
നാൎത്തസ്വരം പൊങ്ങിയ പാരിൽ വീണ്ടും!

ജെ. സി. ബോസ്സിന്റെ മരണത്തേയും കവിയുടെ തല്ക്കാലത്തെ വ്യാപാരവിശേഷത്തേയും വിഷയമാക്കി എഴുതിയിട്ടുള്ളതാണു് ഈ കവിത. ബോസ്സിന്റെ മരണത്തിൽ പുല്ലുകൾക്കുണ്ടായ ദുഃഖമാണു് അദ്ദേഹത്തിന്നു് അധികം അസഹ്യമായിത്തോന്നിയതു. സങ്കടമനുഭവിപ്പാൻ കവിക്കിഷ്ടമില്ലാതിരുന്നതിനാൽ അദ്ദേഹം പെട്ടെന്നു വിണ്ണിലേക്കു കുതിച്ചു. അവിടെ ബോസ്സിന്റെ ആഗമനത്തിൽ സ്വാഗതഗാനം മുഴക്കുവാൻ ആരും ക്ഷണിക്കാതെ മുമ്പിൽച്ചെന്നുകൂടി. ആരോ അദ്ദേഹത്തെ താഴത്തേക്കു തള്ളിയിട്ടു. ഇപ്പോൾ അദ്ദേഹം പഴയ നിലയിൽ ഭൂമിയിൽത്തന്നെ ആയിരിക്കുന്നു. ഇതാണു വിഷയച്ചുരുക്കം.

1. പരാസു=മരിച്ചതു്. ചർമ്മം=തോൽ. പാദത്രം=ചെരിപ്പു.

2. ഏകപീഠം=ഒരേ ആസനം. ഭാസുരനേത്രം=പ്രകാശിക്കുന്ന കണ്ണു്. (പുല്ലുകൾക്കുപോലും ജീവനുണ്ടെന്നുള്ള സിദ്ധാന്തം സ്ഥാപിച്ചു് അവയ്ക്കു മനുഷ്യരോടൊപ്പം ജീവികളുടെ ഇടയിൽ സ്ഥാനം കണ്ടുപിടിച്ച ആളാണല്ലോ ജെ. സി. ബോസ്.

3. പങ്കിലം=ചളിപിടിച്ചു കിടക്കുന്നതു. താരം—കൂടി—പുണ്യവാന്മാർ നക്ഷത്രലോകത്തിൽ എത്തുമെന്നു പ്രതീക്ഷ.

4. വിണ്ണാട്ടിലെ=സ്വർഗ്ഗത്തിലെ. പൊന്നഴക=നല്ല ഭംഗി.



## ൨൨. ഒരു നാടകം.

ലോകമാകവേയൊരു നാടകരംഗംതന്നെ-
യാകുന്നു നടരെല്ലാം സ്ത്രീപുരുഷന്മാർതന്നെ.
രംഗത്തിൽ വന്നു നാനാവേഷമായ് നാനാഭാവ-
ഭംഗിയിലെല്ലാവരുമേഴങ്കം കളിക്കുന്നു.
ചെററിളംതളിർച്ചുണ്ടു പിളുത്തിക്കരഞ്ഞു തൻ-
പെററമ്മതൻെറ കയ്യിൽക്കിടക്കുന്നൊരുകാലം
ലോകരംഗത്തിലാദ്യം നടിച്ചു കാണിക്കേണ്ട
ഭാഗമാണതു തീൎന്നാലൊന്നാമങ്കവും തീൎന്നു.
ചൂളയിട്ടോരോരോതരം ജന്തുക്കൾക്കുള്ള ശബ്ദം
ലീലയിലനുകരിച്ചങ്ങിനെ നടക്കയും
ഓരോന്നിൽക്കൊതിയോടുമോരോന്നു ശാഠ്യംപിടി-
ച്ചോരോരോ വികൃതിത്തം ചെയ്കയും ചെയ്തങ്ങനെ
കാലത്തു മന്ദംമന്ദമുയരും രവിബിംബം-
പോലെ ശോഭിക്കും ശുദ്ധനിൎമ്മലാനനത്തോടും
പുസ്തകസ്സഞ്ചി താങ്ങിപ്പിടിച്ചു പഠിപ്പാനായ്
ഭഗ്നോത്സാഹനായ്പ്പോമശ്ശൈശവം രണ്ടാമങ്കം.
സ്വാനുരാഗത്തിൻബീജം മുളച്ചു തഴച്ചുള്ള
മാനിനീമണിയുടെ രൂപലാവണ്യമുള്ളിൽ
സോൽക്കണ്ഠം സ്മരിക്കയാലിളകും ദീൎഘശ്വാസ-
മുൾക്കൊണ്ടു തൽഗുണങ്ങളങ്ങനെ പാടിപ്പാടി
അന്ധനായ് മേവീടുമക്കാമുകൻ തൻെറ കാമ-
ബന്ധനസ്ഥാവസ്ഥയിൽത്തീരുന്നു മൂന്നാമങ്കം.

എത്രയോ വലുതായ സാഹസങ്ങളിൽപ്പെട്ടു
കീർത്തിയിലതിയായോരാഗ്രഹമുണ്ടാകയാൽ
ഉൗക്കനാം വീരങ്കിത്തോക്കൊഴിക്കുമ്പോഴും നേക്കു
നിൽക്കുവാനല്പംപോലും കാതര്യം കലരാതെ
ഏധമാനാഭിമാനപാത്രമായൊരു വീര-
യോധനായ് ജീവിക്കുമക്കാലമേ നാലാമങ്കം.
മേദസ്സു വർദ്ധിച്ചേറ്റം വട്ടത്തിലുന്തിച്ചാടി
ച്ചേതോഹാരിയായ്ത്തീർന്ന തുന്ദിലോദരത്തോടും
പണ്ടത്തേ നടപ്പുകളിന്നത്തേ നടപ്പുകൾ
പണ്ടത്തേ നിയമങ്ങളിന്നത്തേ നിയമങ്ങൾ
എന്നിവകളിൽ നല്ലോരറിവുണ്ടെന്നു വന്നാൽ
തന്നത്താനണയുന്ന ഗംഭീരഭാവത്തോടും
ചാഞ്ചല്യമില്ലാത്തോരു വിധികർത്താവിൻനില-
യ്ക്കുഞ്ചാതെ കഴിയുന്ന കാലമാണഞ്ചാമങ്കം.
കണ്ണിനു കാഴ്ചമങ്ങി മൂക്കത്തു കണ്ണാടയായ്
ദണ്ഡാവലംബമായോരക്കാലമാറാമങ്കം.
ദ്രംഷ്ട്രികൾ പോലു രണ്ടും വീണടഞ്ഞൊരു കൊച്ചു-
കുട്ടിക്കെന്നതുപോലെ പല്ലൊന്നുമില്ലാതെയായ്
ക്ഷുത്തിനാൽ വാപിളർന്നു പിന്നിലെത്തീടും ഘോര-
മൃത്യുവിന്നശനത്തിനുള്ളൊരു പിണ്ഡംപോലെ
എല്ലാരും കയ്യൊഴിച്ചു നിസ്സഹായനായ്ത്തീരും
വല്ലാത്ത വാർദ്ധക്യംതാനേഴാമതാകുമങ്കം.
ഈവിധമേഴങ്കവും നടിച്ചു കഴിയുമ്പോൾ
ജീവിതനാടകത്തിൽക്കഥയും കലാശിച്ചു.

ഈ കവിത ഷേക്സ്പിയർമഹാകവിയുടെ ആശയത്തിന്റെ സ്വതന്ത്രവിവർത്തനമാണ്. ഇതു് ഏതാണ്ട് ഇരുപത്തഞ്ചു കൊല്ലത്തിനുമുമ്പു കവനകൌമുദി മാസികയിൽ പ്രസിദ്ധപ്പെടുത്തിയതാണ്. മനുഷ്യജീവിതത്തിലെ ഏഴു ദശാവിശേഷങ്ങളെ ഒരു നാടകത്തിലെ ഏഴങ്കങ്ങളായി കല്പിച്ചിരിക്കുന്നു.

അർത്ഥം:—നാനാഭാവഭംഗിയിൽ=പല മനോഭാവങ്ങളെ ഭംഗിയിൽ പ്രദർശിപ്പിച്ചുകൊണ്ട്. ലീലയിൽ=കളിയായി. അനുകരിച്ചു=തന്മയത്വത്തോടെ പുറപ്പെടുവിച്ച്. മന്ദംമന്ദം=പതുക്കെപ്പതുക്കെ. രവിബിംബം=സൂര്യബിംബം. ശുദ്ധനിർമ്മലാനനം=പരിശുദ്ധവും നിഷ്കളങ്കവുമായ മുഖം. ഭഗ്നോത്സാഹൻ=ഉത്സാഹം കുറഞ്ഞവൻ. ശൈശവം=കൌമാരം. സ്വാനുരാഗത്തിൻ ബീജം=തന്റെ അനുരാഗത്തിന്റെ വിത്ത്. മാനിനീമണിയുടെ=സ്ത്രീരത്നത്തിന്റെ. രൂപലാവണ്യം=മെയ്യഴക്. (അനുരാഗബീജം മുളച്ചു വളർന്നിരിക്കുന്നതു് രൂപലാവണ്യത്തിലാണ്.) സോൽക്കണ്ഠം=ഉൽക്കണ്ഠയോടുകൂടി. തൽഗുണങ്ങൾ=അവളുടെ ഗുണങ്ങൾ. അന്ധൻ=കർത്തവ്യമൂഢൻ. കാമബന്ധനസ്ഥാവസ്ഥ=കാമത്തിന്റെ കുടുക്കിൽപ്പെട്ടിരിക്കുന്ന നില. കാതര്യം=ഭീരുത. ഏധമാനാഭിമാനം=വർദ്ധിച്ചുകൊണ്ടിരിക്കുന്ന അഭിമാനം. വീരയോധൻ=വീരഭടൻ. മേദസ്സ്=കൊഴുപ്പ്. (രസം, അസൃക്ക്, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം എന്നിങ്ങനെ ഏഴു ധാതുക്കൾ ഉള്ളതിൽ നാലാമത്തേതായ മേദസ്സ് എന്ന ധാതു.) ചേതോഹാരിയായ്=മനോഹരമായ്. തുന്ദിലോദരം=കുടവയറ്. ചാഞ്ചല്യം=ഇളക്കം. വിധികർത്താവ്=ജഡ്ജി. അഞ്ചാതെ=നിർഭയം. ദണ്ഡാവലംബം=വടി ആശ്രയമായിട്ടുള്ളതു്. ദൃഷ്ടികൾ=കണ്ണുകൾ. ക്ഷുത്തു്=വിശപ്പ്. ഘോരമൃത്യു=ഭയങ്കരമായ മൃത്യു. അശനം=ഭക്ഷണം. പിണ്ഡം=ഉരുള. നിസ്സഹായൻ=തുണയില്ലാത്തവൻ. ജീവിതനാടകം=ജീവിതമാകുന്ന നാടകം.

## ൧൩. വിശ്വകാവ്യം.

ഇരുട്ടിൻസൎഗ്ഗത്തിന്റെ താല്പൎയ്യം ഗ്രഹിക്കുവാൻ
മറുഭാഗത്തുള്ളോരു വെളിച്ചം വായിക്കണം
വഴിയും വൎണ്ണോൽകൃഷ്ടരീതിലാവണ്യം കാണ്മാൻ
മഴവില്ലു വായിച്ചു നോക്കിയാൽ മതിയാമോ?
അഞ്ചിതപദാൎത്ഥസംബന്ധസൌഭാഗ്യത്തിന്റെ
നെഞ്ചിടി ധ്വനിസാരമാക്കാനുമറിയാമോ?
ആശയം വെളിവാക്കും വ്യാഖ്യാനം കാണാതുള്ളോ–
രീശകാവ്യചിന്തയാൽപ്പുരികം നരച്ചല്ലോ.
നിശ്ചയമില്ലാതാരും പകസ്സും പാഴ്‌വാക്കാലീ–
വിശ്വകാവ്യത്തെപ്പറ്റി പ്രസംഗിപ്പോനല്ല ഞാൻ
മാംഗല്യമഹനീയസൌരഭമാൎന്നോരിതിൻ–
സംഗീതപ്രവാഹത്തിലെൻതല തണുത്തെങ്കിൽ!
ഒന്നു തോന്നുകയാണു രാപ്പകലടുത്തുനി–
ന്നെന്നുമീമഹാകവിക്കടികുമ്പിട്ടാൽപ്പോരും.

ലോകം ഒരു മഹാകാവ്യമാണു്. ഇരുട്ടും വെളിച്ചവും അതിലെ സൎഗ്ഗങ്ങളാണു്. ഈ സൎഗ്ഗങ്ങളിൽ ഒന്നിന്റെ സാരം മനസ്സിലാക്കണമെങ്കിൽ മറേറതും വായിക്കണം. ഈ കാവ്യത്തിലെ രീതിയറിവാൻ മഴവില്ലു വായിച്ചാൽ മതിയാകുമോ ആവോ. പദാൎത്ഥസൌഭാഗ്യവും ധ്വനിയും ആൎക്കും ഇന്നേവരെ മനസ്സിലായിട്ടുണ്ടോ എന്നു സംശയമാണു്. ഇങ്ങിനെയുള്ള കാവ്യത്തിനു ഒരു നല്ല വ്യാഖ്യാനം കാണാതെ അൎത്ഥം വിചാരിച്ചു പുരികം നരച്ചുപോയിരിക്കുന്നു. ഇതിനെപ്പററി ഒന്നും പറയുവാൻ ഞാനൊരുങ്ങുന്നില്ല. ഇതിന്റെ പുറമെയുള്ള സം

ഗീതത്തിൽ എന്റെ തല തണുത്താൽ നന്ന എന്ന മാത്രമേ ആശയുള്ളു. ഈ കാവ്യത്തിന്റെ അൎത്ഥം മനസ്സിലായില്ലെങ്കിലും കവിയുടെ അടുത്തു നില്ക്കുവാൻ തരമായാൽ മതി എന്നുണ്ട്. ഇതാണ് ഈ കൃതിയിലെ ആശയച്ചുരുക്കം. ഇരുട്ടിൻസൎഗ്ഗം=ഇരുട്ടാകുന്ന സൎഗ്ഗം എന്നും ഇരുട്ടിന്റെ സൃഷ്ടി എന്നും. വൎണ്ണോൽകൃഷ്ടരീതിലാവണ്യം=വൎണ്ണങ്ങളാൽ ഉൽകൃഷ്ടമായ രീതിയുടെ ലാവണ്യം. വൎണ്ണങ്ങൾ=നിറങ്ങൾ എന്നും അക്ഷരങ്ങൾ എന്നും. രീതി=സൃഷ്ടിസ്വഭാവം എന്നും കവിതാരീതി എന്നും. മഴവില്ല=മഴവില്ല് എന്ന സൎഗ്ഗം. അഞ്ചിത......സൌഭാഗ്യം=അഞ്ചിതമായ പദാൎത്ഥസംബന്ധസൌഭാഗ്യം. പദാൎത്ഥസംബന്ധസൌഭാഗ്യം=പദാൎത്ഥസംബന്ധത്തിന്റെ സൌഭാഗ്യം. പദാൎത്ഥസംബന്ധം=പദാൎത്ഥങ്ങളുടെ സംബന്ധം. പദാൎത്ഥങ്ങൾ=പദങ്ങളും അൎത്ഥങ്ങളും എന്നും ലോകത്തിലെ വസ്തുക്കൾ എന്നും. നെഞ്ചിടിധ്വനിസാരം=നെഞ്ചിടിധ്വനിയുടെ സാരം. നെഞ്ചിടിധ്വനി=നെഞ്ചിടിധ്വനിയാകുന്ന ധ്വനി. ഇതു വിശ്വകാവ്യത്തിന്റെ ധ്വനിയാക്കിയിരിക്കുന്നു. മാംഗല്യ... സൌരഭം=മാംഗല്യത്തിന്റെ മഹനീയമായ സൌരഭം. ഇതിൻ സംഗീതപ്രവാഹം=വിശ്വകാവ്യസംഗീതത്തിന്റെ ഒഴുക്ക്.



## ൨൪. കൃതകൃത്യൻ.

1. വിടൎന്നിടാതങ്ങനെ തന്നെനിന്നു
വാടിപ്പുഴുക്കുത്തി നശിച്ചു പോയാൽ
ഓമൽപ്പനീർപ്പൂവിനതിൽക്കവിഞ്ഞു
മറെറന്തൊരാപത്തുവരേണ്ടതുള്ളു?

2. ഈശന്റെ പൂന്തോപ്പിലുയൎന്നവന്റെ
പൊന്നിൻ വെളിച്ചത്തു വളൎന്നുമേന്മേൽ
വികാസമാൎന്നോ മതിയാവു മൎത്ത്യ-
ന്നാമോദസംപൂൎത്തിവരുംവരെയ്ക്കും.

3. ആ ലക്ഷ്യമെത്താൻ കുതികൊണ്ടിടുമ്പോഴും
വെയ്ക്കും പദത്തിൻ മധുരപ്രചാരം,
ചരാചരസ്പന്ദനമേതുമെന്നു,—
മഹോജഗജ്ജീവിതമെത്രപുണ്യം!

4. അത്തീൎത്ഥയാത്രയ്ക്കുഭയത്തിനേവം
ധൎമ്മം നടത്തും ജഗതീശ്വരത്വം
ജയിക്കുമാറാകണമെന്നുമെന്നേ
ലോകം സമസ്തം സുഖമേല്ക്കയുള്ളു.

5. അതിന്റെ വെന്നിക്കൊടി പൊങ്ങിമിന്നു-
മിദ്ധൎമ്മരാജ്യത്തൊരു ജന്തുപോലും
എത്താതിരിക്കില്ലമൃതത്വപുണ്യ-
ക്ഷേത്രത്തിൽ നാളെക്കൃതകൃത്യനീഞാൻ,

തോട്ടത്തിലെ പനിനീർപ്പൂവിന്നു പുഴുക്കുത്തു പിടിക്കാതെ വികസിക്കണം. അതുപോലെതന്നെ ലോകത്തിലെ മനുഷ്യനും നിർബ്ബാധം വളരേണ്ടതുണ്ട്. ചരാചരങ്ങളിൽക്കാണുന്ന ഏതു സ്പന്ദനവും ഈ പൂർണ്ണമായ വളർച്ചയെ ലക്ഷ്യമാക്കിക്കൊണ്ടുള്ള പാദന്യാസങ്ങളാണ്. ഈ തീർത്ഥയാത്രയിൽ അഭയപ്രദമായ ജഗതീശ്വരത്വം വിജയിക്കുകതന്നെ വേണം. അതിന്റെ വിജയക്കൊടി മിന്നുന്ന ധർമ്മരാജ്യത്തു് എല്ലാവരും അമൃതത്വത്തിന്റെ പുണ്യക്ഷേത്രത്തിൽ എത്താതിരിക്കുകയില്ല; അതിനാൽ ഞാൻ കൃതകൃത്യനായിരിക്കുന്നു. (ധർമ്മപഥത്തിലൂടെ ഓരോ ജീവിയും പൂർണ്ണതയിൽ എത്തിച്ചേരാതിരിക്കയില്ല എന്നു ചുരുക്കം. ഈ കവിത തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശവിളംബരത്തിന്നുമുമ്പ് എഴുതിയതാകയാൽ അതിനെ മുൻകൂട്ടി കണ്ടുകൊണ്ടുള്ള ഒരു അഭിനന്ദനവും ഈ കൃതിയിലുണ്ട്. ആ പക്ഷത്തിൽ ജഗതീശ്വരത്വത്തിന്നു രാജത്വം എന്നും ധർമ്മരാജ്യത്തിന്നു തിരുവിതാംകൂർ എന്നും അമൃതത്വപുണ്യക്ഷേത്രത്തിന്നു ദേവായതനമെന്നും അർത്ഥമാക്കേണ്ടതാണ്.)

1. അർത്ഥം സ്പഷ്ടം.

2. ഈശന്റെ പൂന്തോപ്പിൽ=ഈശ്വരന്റെ പൂന്തോട്ടമായ ലോകത്തിൽ. ഉയന്ന്=ഉദിച്ച്. അവന്റെ പൊന്നിൻവെളിച്ചത്തു്=ഈശ്വരൻ കൊടുക്കുന്ന വിജ്ഞാനശക്തിയിൽ. മേന്മേൽ=മേൽക്കുമേലെ. വികാസം=വളർച്ചയുടെ പരിപൂർണ്ണത. മർത്ത്യൻ=മനുഷ്യൻ. ആമോദസംപൂർത്തി=ആനന്ദപൂർത്തി. വെളിച്ചത്തു വളരുക, ആമോദപൂർത്തി വരുക (പരിമളസമ്പൂർത്തി ഉണ്ടാവുക), വികസിക്കുക മുതലായതിനാൽ മർത്ത്യനിൽ പുഷ്പത്വം ആരോപിക്കപ്പെട്ടിരിക്കുന്നു.

3. ആ ലക്ഷ്യം=പരിപൂർണ്ണമായ വികാസം. കുതികൊണ്ടിട്ടുമ്പോൾ=ഓടുമ്പോൾ. പദത്തിൻമധുരപ്രചാരം=മധുരമായ കാൽവെപ്പു്. ചരാചരസ്പന്ദനം=ചരാചരങ്ങളിൽ കാണപ്പെടുന്ന ചലനശക്തി. അഹോ=അത്ഭുതം. ജഗജ്ജീവിതം=ലോകത്തിന്റെ ജീവിതം.

ചരാചരങ്ങളിൽക്കാണപ്പെടുന്ന ജീവസ്പന്ദനം പൂർണ്ണതയിലേക്കു കുതിച്ചോടുമ്പോൾ ഉണ്ടാകുന്ന കാൽവെപ്പാണ്. ലോകത്തിന്റെ ജീവിതം പുണ്യംതന്നെ.

4. അത്തീർത്ഥയാത്രയ്ക്കഭയത്തിന്=ആ പരിശുദ്ധമായ യാത്രയിൽ അഭയം സിദ്ധിക്കുവാൻ. ഏവം=ഇപ്രകാരം. ജഗതീശ്വരത്വം=ജഗന്നായകത്വം, രാജത്വം, (ജഗതി=ജഗത്ത്, ഭൂമി). സമസ്തം=മുഴുവൻ. സുഖം=സൌഖ്യം.

5. അതിന്റെ വെന്നിക്കൊടി=ജഗതീശ്വരത്വത്തിന്റെ വിജയപതാക. ധർമ്മരാജ്യത്ത്=ധർമ്മത്തിന്റെ രാജ്യത്ത്. ജന്തു=ജീവി. അമൃതത്വപുണ്യക്ഷേത്രം=അമൃതത്വമാകുന്ന പുണ്യക്ഷേത്രം; അമൃതത്വത്തിന്റെ പുണ്യമായ ക്ഷേത്രം എന്നും. അമൃതത്വം=സച്ചിദാനന്ദം. കൃതകൃത്യൻ=കൃതാർത്ഥൻ.



## ൨൫. അഗ്നിഹോത്രി.

പത്തനാടിയില്ലെനിയ്ക്കാധാനം ചെയ്തിട്ടില്ല
പുത്തനായ്ക്കടഞ്ഞു തീയെടുത്തിട്ടില്ലിന്നോളം
എൻകഴൽക്കൽക്കാശുവെച്ചാരും നമിച്ചിട്ടി-
ല്ലെങ്കിലുമകത്തെനിക്കഗ്നിഹോത്രമുണ്ടിന്നും.
പരിപാവനഹോമഭൂമിയിൽപ്പുകയില്ലാ-
തെരിയും തീയിട്ടെന്നെയേല്പിച്ചുകർമ്മാദ്ധ്യക്ഷൻ
ചെവിയിൽസ്വകാര്യമായ്ച്ചൊല്ലിനാനൊരു മന്ത്രം,
"രവിയിൽക്കൊളുത്തിയ തേജസ്സുതന്നേൻ കുഞ്ഞേ."
അപ്പുരമോദാരന്റെ വാക്കിൽ ഞാൻ ശ്രദ്ധിച്ചതി-
ല്ലിപ്പൊഴുമെനിക്കുണ്ടു ചോദ്യമൊന്നാവർത്തിപ്പാൻ:
"ഇപ്പറഞ്ഞതിലെന്തുണ്ടത്രയ്ക്കു വകവെപ്പാ-
നപ്പാട്ടെപ്പറയനുമഗ്നിഹോത്രിയാണല്ലോ"
മേന്മപൊട്ടിച്ചു തിന്നാനിങ്ങയച്ചതല്ലെന്നെ-
ക്കർമ്മംചെയ്യുവാൻ മാത്രമെന്നാകിൽച്ചോദിക്കാമോ?

ആധാനം ചെയ്യാത്തവനായ കവി അഗ്നിഹോത്രിയായിരിക്കുന്നു. കർമ്മത്തിന്റെ അദ്ധ്യക്ഷനായ ഒരു വൈദികൻ തീ കൊടുത്തു, "ഇതാ നിനക്കുപരിശുദ്ധമായ അഗ്നി തന്നിരിക്കുന്നു" എന്നു ചെവിയിൽപ്പറയുകയേ ഉണ്ടായുള്ളു. ഇങ്ങനെ അഗ്നിഹോത്രിയായപ്പോൾ, അഗ്നിഹോത്രിയായതുകൊണ്ടു വിശേഷിച്ചു മെച്ചമൊന്നുമുണ്ടാകാഞ്ഞതിനാൽ അപ്പാട്ടെപ്പറയനും അഗ്നിഹോത്രിയാണല്ലോ എന്ന് അസൂയപ്പെടുകയാണു കവി ചെയ്തതു്. അനന്തരം അഗ്നിഹോത്രഫലം തല

പൊക്കി നടക്കലല്ല എന്നും സ്വന്തം ജോലി ചെയ്യൽ മാത്രമാണ് എന്നും വരുന്നപക്ഷം ഒന്നും മിണ്ടാതിരിക്കുന്നതുതന്നെയായിരിക്കും നല്ലതെന്നു കവി തീരുമാനിക്കുന്നു. ജീവിതപരമോദ്ദേശം നിഷ്കാമകർമ്മമാണെന്നു സിദ്ധാന്തം.

പത്തനാടി=അഗ്ന്യാധാനമെന്ന കർമ്മം ചെയ്ത് അടിതിരിപ്പാട് എന്ന സ്ഥാനം കിട്ടിയ ആളുടെ ഭാര്യ. ആധാനം=അഗ്നിഹോത്രിയാകുവാനുള്ള കർമ്മം. പുത്തനായ്=പുതുതായി (അടുപ്പിലെത്തിയപ്പോഴെന്നു താല്പര്യം), പണത്തിന്നുവേണ്ടി. (പുത്തൻ എന്നൊരു നാണയം കൊച്ചിയിൽ നടപ്പുണ്ടായിരുന്നു). കടഞ്ഞു=അരണി കടഞ്ഞു. എൻ... നമിച്ചിട്ടില്ല=അഗ്നിഹോത്രികൾക്കു പണക്കിഴിവെച്ചു നമസ്കരിക്കുക പതിവുണ്ട്. അകത്ത്=അകത്തു വടക്കിനിയിൽ, ശരീരാന്തർഭാഗത്ത്. അഗ്നിഹോത്രം=അഗ്നിഹോത്രമെന്ന വൈദികകർമ്മം, ജഠരാഗ്നിഹോമമായ ഭക്ഷണം. കർമ്മാദ്ധ്യക്ഷൻ=ആധാനം ചെയ്യിക്കുന്ന വൈദികൻ, ഈശ്വരൻ. രവിയിൽ=സൂര്യനിൽ. കൊളുത്തിയ=വൈദികപക്ഷത്തിൽ ആരോ കൊളുത്തിയ എന്നും ഈശ്വരപക്ഷത്തിൽ താൻ ചൊല്ലത്തിയ എന്നും. തേജസ്സ=അഗ്നി. പരമോദാരൻ=വലിയ ദാനശീലൻ. അപ്പാട്ടെപ്പറയൻ=അയൽവീട്ടിലെപ്പറയൻ. മേന്മ പൊട്ടിച്ചതിന്നാൻ=ഉയന്ന ജീവിതം നയിച്ചു സുഖിപ്പാൻ.



## ൧൩. കൌമാരം.

1. പ്രസന്നമധുരസ്നിഗ്ദ്ധം
പ്രഭാതം ശാന്തശീതളം
പ്രാണികൾക്കുള്ള കൌമാര-
മതിലും പ്രിയദർശനം.

2. ഗംഭീരനാം ധർമ്മഭടൻ
കൈകാണിക്കാത്ത പാതയിൽ
ഇടംവലം നോക്കിടേണ്ട
കുമാരനു നടക്കുവാൻ.

3. ഉരിയാടാൻ ഭാഷവേണ്ട
പറയാമെന്തുമാരൊടും
ചങ്ങാതിമാരാണെല്ലാരും
പശു പക്ഷി മനുഷ്യനും.

4. മനുഷ്യക്കുട്ടി മുററത്തു
വന്നെത്തീടുന്ന കാക്കയായ്
അസ്പഷ്ട വർണ്ണമോതുന്നി-
ലെന്തെല്ലാം പ്രിയവാക്കുകൾ.

5. അചേതനത്വം ലോകത്തിൽ
കുമാരന്നില്ലൊരേടവും
ഉപധാനം 'കൊച്ചുവാവ'-
യെന്റെ കുട്ടിക്കുറക്കുവാൻ.

6. സമസ്തപ്രാണിസൌഹാർദ്ദം
കലരും കുട്ടിയല്ലയോ
സ്വാതന്ത്ര്യഭാവനാസ്വച്ഛ-
സൌന്ദര്യം കണ്ടിടും കവി?

7. സമഭാവന കൈക്കൊണ്ട
മഹർഷിക്കെന്നപോലവേ
മഹാകവിക്കും ഗുരുവായ്
വെല്ലും കൌമാരമേ! തൊഴാം.

വിഷയം സ്പഷ്ടം.

1. പ്രസന്നമധുരസ്നിഗ്ദ്ധം=പ്രസന്നവും മധുരവും സ്നിഗ്ദ്ധവും ആയിട്ടുള്ളതു്. പ്രസന്നം=പ്രസാദമുള്ളതു്. സ്നിഗ്ദ്ധം=പ്രിയപ്പെട്ടതു്. ശാന്തശീതളം=ശാന്തിയും കുളുർമയുമുള്ളതു്. പ്രാണികൾ=ജീവികൾ. പ്രിയദർശനം=പ്രിയമായ ദർശനത്തോടു കൂടിയതു് എന്നു വിഗ്രഹം. കാണുവാൻ കൌതുകമുള്ളതു്.

2. ധർമ്മഭടൻ=ധർമ്മമാകുന്ന ഭടൻ, ധർമ്മത്തിന്റെ ഭടൻ. (പോലീസുകാരൻ)

5. ഉപധാനം=തലയണ. (തലയണയെടുത്തു 'കൊച്ചുവാവ' എന്നു പറഞ്ഞു കുട്ടികൾ കളിക്കാറുണ്ടല്ലോ) കൊച്ചുവാവ=കൊച്ചുകുട്ടി. (ഇതു കുട്ടികളുടെ ഭാഷയാണ്.)

6. സമസ്തപ്രാണിസൌഹാർദ്ദം = എല്ലാ ജീവികളിലും സ്നേഹം. സ്വാതന്ത്ര്യഭാവനാസ്വർഗ്ഗസൌന്ദര്യം=സ്വാതന്ത്ര്യമായ ഭാവനയാകുന്ന സ്വർഗ്ഗത്തിന്റെ സൌന്ദര്യം.

7. വെല്ലും=ജയിക്കുന്നു.

## ൮൦. മണികണ്ഠനാലിനോട്.

കുന്നലക്കോനും ടിപ്പുസുൽത്താനും തേക്കംകാട്ടിൽ
നിന്നടുത്തുനിന്നന്നാത്മസൈനികരോടായ്
വീര്യോദ്ദീപനമാകും പ്രസംഗം ചെയ്തിട്ടുണ്ടാം,
ധൈര്യമായ്ജ്ജയക്കൊടി നാട്ടിനോക്കിയിട്ടുണ്ടാം,
അക്കൊടി രണ്ടും പൊട്ടി വീണ കാഴ്ചകൾ കണ്ടു
നില്ലേ നിർമ്മമതൈക മാധുര്യമഹാസ്മൃതം
പാടിയിട്ടുണ്ടാമേവം മർമ്മരസ്വരങ്ങളാ-
ലാടിയിട്ടുണ്ടാം കാററിൻനടനത്തിനൊപ്പം നീ.
ആജന്മശുദ്ധൻ വിണ്ണിൽ നോക്കി നീ കളിച്ചാലും
വ്യാജഭക്തൻ നീയെന്നു പറവോർ പറയട്ടെ.
അവരെപ്പഴിച്ചിട്ടില്ലാവശ്യം, നീ ചെയ്താലും
ഭുവനേശ്വരപൂജ നിത്യമീ നിലയാലേ.
ശർമ്മസാധനപാഠമെന്നും നിൻസാന്നിദ്ധ്യത്തിൽ-
ക്കർമ്മലോലമാം ലോകം വായിച്ചു പഠിക്കട്ടെ!

തൃശ്ശിവപേരൂർ മണികണ്ഠനാലിന്റെ നിലയിൽനിന്നു പ്രായോഗികമായ പാഠം പഠിക്കുവാനുണ്ടെന്നു സമർത്ഥിച്ചിരിക്കുന്നു.

കുന്നലക്കോൻ=സാമൂതിരി. (സാമൂതിരിപ്പാട് ഏതാണ്ടു കൊല്ലവർഷം 932-ാമാണ്ടുമുതൽ 936-ാമാണ്ടുവരെ തൃശ്ശിവപേരൂർ കൈവശം വെച്ചിട്ടുണ്ടെന്നു ചരിത്രമുണ്ട്.) നിന്നടുത്തു=അങ്ങയുടെ സമീപത്ത്. അന്നു=അതാതുകാലത്ത്. ആത്മസൈനികരോടായ്=സ്വന്തം ഭടന്മാരോട്. വീര്യോദ്ദീപനം=വീര്യത്തെ വർദ്ധിപ്പിക്കുന്നതു്.

വിയ്യോ......ട്ടുണ്ടാം—സാമൂതിരിപ്പാട്ടും ടിപ്പുവും മണികണ്ഠനാലിന്റെ അടുത്തുനിന്നു സൈന്യങ്ങൾക്കു ഉശിരിളക്കുന്നവിധം പ്രസംഗിച്ചിട്ടുണ്ടായിരിക്കുമെന്നും ജയക്കൊടി നാട്ടി ഉറച്ചുകഴിഞ്ഞില്ലേ എന്നു നോക്കിയിട്ടുണ്ടായിരിക്കുമെന്നും കവി ഉൽഭാവനം ചെയ്യുന്നു.

നിർമ്മമതൈകമാധുര്യമഹാസൂക്തം=നിർമ്മമത്വത്തിന്റെ ഏകമായ മാധുര്യത്തിന്റെ മഹാസൂക്തം. നിർമ്മമത്വം=നിസ്സ്വാർത്ഥത. ഏകം=മുഖ്യം. മഹാസൂക്തം=ശ്രേഷ്ഠമന്ത്രം. മർമ്മരസ്വരങ്ങൾ=മർമ്മരശബ്ദങ്ങൾ. കാറ്റിൻനടനം=കാററിന്റെ നൃത്തം.

അക്കൊടി......നൊപ്പം നീ—സാമൂതിരിപ്പാട്ടും ടിപ്പുവും കൊടി നാട്ടിയപ്പോഴും അവരുടെ കൊടി പൊട്ടിവീണപ്പോഴും യാതൊരു ഭാവഭേദവും കൂടാതെ മർമ്മരസൂക്തം പാടിക്കൊണ്ട് കാറ്റിന്റെ നൃത്തത്തിന്നനുസരിച്ചു മണികണ്ഠനാൽ ആടിക്കളിച്ചുകൊണ്ടിരുന്നിരിക്കാം.

ആജന്മശുദ്ധൻ=ജനനാൽത്തന്നെ പരിശുദ്ധിയുള്ളവൻ. വ്യാജഭക്തൻ=കപടഭക്തൻ. ആജന്മ......നിചയാലേ—മുൻവരികളാൽ മണികണ്ഠനാലിൽ ഒരു ഭക്തന്റെ ചേഷ്ടകൾ പ്രദർശിപ്പിച്ചിരിക്കുന്നു. അതിന്നുശേഷം കവി ആലിനെ അഭിനന്ദിച്ചു പറയുന്നു, നീ ലൌകികകാര്യങ്ങളിലൊന്നും ശ്രദ്ധിക്കാതെ ആകാശത്തേയ്ക്കു നോക്കിക്കളിച്ചുകൊള്ളുക. നിന്റെ കളി കാണുന്നവർ നിന്റെ ഭക്തിചേഷ്ടകൾ കള്ളവാണെന്നു പറയുന്നപക്ഷം പറഞ്ഞുകൊള്ളട്ടെ അവരെ ദോഷം പറഞ്ഞിട്ടാവശ്യമില്ല. ഈ നിലയിൽ നിന്റെ ഈശ്വരപൂജ നടക്കട്ടെ.

ശർമ്മസാധനപാഠം=സുഖം സാധിപ്പിക്കുന്നതായ ഒരു പ്രായോഗികപാഠം. നിൻ സാന്നിദ്ധ്യത്തിൽ=നിന്റെ സമീപത്തു്. കർമ്മലോലം=കർമ്മങ്ങളിൽ താൽപര്യത്തോടുകൂടിയതു്.



## ൧൨. ഒരു നരബലി.

1. കയ്യിൽക്കഠാരി, മധുമോന്തുകയാൽത്തുടുത്ത
തിയ്യൊത്ത കണ്ണു, ചകിരിക്കെതിരായ കേശം,
മെയ്യിൽക്കിടന്നിളകിടും രടദസ്ഥിമാല്യം,
മയ്യൊത്ത മേനിയൊടിടഞ്ഞൊരുടുത്ത വസ്ത്രം.

2. ഈ മട്ടെഴും ഭടജനങ്ങളനേകമൊന്നി-
ച്ചാമന്ദ്രഡിംഡിമരവത്തൊടുമാർത്തുതുള്ളി
ഹാ! മർത്ത്യനേകനെ നടുക്കു നടത്തിയെങ്ങോ
സ്വാമിക്കെഴും നരബലിക്കു നയിക്കയത്രേ.

3. എത്തിക്കഴിഞ്ഞു പുരുഷാരമൊടൊത്തു കാളീ-
ക്ഷേത്രത്തിനുള്ള നടയിൽ ദൃഢകായനേകൻ
അത്തവ്വു തൻ കഥ കഴിഞ്ഞിടുമെന്നറിഞ്ഞു-
മത്രസ്തനായവനതാ വിജയിപ്പു വിദ്വാൻ.

4. പട്ടൊന്നവന്നരയിലുണ്ടു, തലയ്ക്കു ചുററി-
ക്കെട്ടിച്ച തെച്ചിമലർമാല തുടുത്തുകാണ്മൂ;
പുഷ്ടപ്രഭാതരളമായൊരു കുങ്കുമപ്പൊ-
ട്ടിട്ടുള്ള നെററി വിലസുന്നു വിയർത്തിടാതെ.

5. മിന്നുന്നു ചൂട്ടുകളുയർന്നു മഹീരുഹങ്ങൾ
ചിന്നും മഹാടവിയി;—ലുഗ്രമൃഗങ്ങൾപോലും,
വന്നീലടുത്തവിടെ മാമരശാഖയൊന്നി-
ലുന്നിദ്ര ഗർവ്വമൊരു കൂമനിരുന്നു മൂളി.

6. നില്ക്കുന്ന നിസ്തുലമുയന്നൊരു വാദ്യഘോഷം,
പൊക്കുന്ന വാളൊരു വധോദ്യതമായ ഹസ്തം,
നേക്കുന്ന വീപ്പുലകിനാകെ, വിയത്തിൽനിന്നു
നോക്കുന്ന താരകൾ തമോമയമാ നിശീഥം.

7. മാനുഷ്യകത്തിനുടെ കണ്ണനിണം ചൊരിഞ്ഞാൽ
പ്രീണിച്ചു ദേവി വരമേകിടുമെങ്കിലാട്ടെ,
കാണാം മനുഷ്യബലി നൽകിടുവാൻ തുടങ്ങി-
യോനിൽജ്ജഗജ്ജനനിതൻ കനിവല്പമിപ്പോൾ.

8. കൊട്ടിത്തുറന്നു നട, കോവിലിനുള്ളിൽനിന്നു
പെട്ടന്നൊരട്ടഹസിതത്തൊടെട്ടുത്തു ചാടി,
ദുഷ്ടപ്രമാണിയുടെ ശീഷ്മരിഞ്ഞുദംഷ്ട്ര-
കാട്ടിക്കടുത്ത ചുടുചോര കുടിച്ചു ചണ്ഡി.

9. ചാകാനടുത്ത നിമിഷത്തെ നിനച്ചു കണ്ണീർ
തൂകാതിരുന്നൊരു മഹാമുനിചീരനുണ്ടോ
ആ കാളിമാതിനുടെ കേളിയിൽ നിന്നു ജീവൻ
പോകാതെ കിട്ടിയതിലിത്തിരി ചാരിതാൎത്ഥ്യം!

10. കാലന്റെ കണ്ണിണകൾ ചിന്നുമനാദിതേജ-
സ്സോളംതുളുമ്പിടുമൊരത്ഭുതപുണ്യരൂപൻ
ത്രൈലോക്യ സാന്ത്വനസമുത്സുകസത്വസാരൻ
നീലച്ച കാട്ടിലത ദൂരെ മറഞ്ഞുപോയി.

ജഡഭരതൻ എന്ന ഒരു ഖണ്ഡകാവ്യം കവി എഴുതിവരുന്നുണ്ടു്. അതിൽനിന്നു ഒരു ഭാഗമാണു് ഇവിടെ ഉദ്ധരിച്ചിട്ടുള്ളതു്. ഭരതൻ എന്ന രാജാവു് രാജ്യഭാരം ചെയ്തതിന്നുശേഷം പുലസ്ത്യാശ്രമത്തിൽച്ചെന്നു വൈരാഗ്യത്തോടെ കാലം കഴിച്ചുകൊണ്ടിരുന്നു. അവിടെ ഒരു പുഴയിൽ വെള്ളം കുടിച്ചുകൊണ്ടിരുന്ന ഗർഭിണിയായ മാൻപേട സിംഹരവം കേട്ടു ഭയപ്പെട്ടു പെട്ടെന്നു പ്രസവിച്ച കുട്ടി വെള്ളത്തിൽ വീണതു കണ്ടു കനിഞ്ഞ ഭരതൻ ആ മാൻകുട്ടിയെ വളർത്തിക്കൊണ്ടിരുന്നു. അദ്ദേഹം അന്ത്യകാലത്തു് മാൻകുട്ടിയുടെ സ്മൃതിയോടുകൂടി മരിക്കുകയാൽ മാനായി ജനിച്ചു. ഈ ജന്മത്തിൽ മാനിന്നു പൂർവ്വജന്മസ്മരണയുണ്ടായിരുന്നു. ഈ മാൻ പുലസ്ത്യാശ്രമത്തിൽത്തന്നെ കാലം കഴിച്ചുകൂട്ടി. ഇങ്ങനെ രണ്ടു ജന്മം കഴിഞ്ഞതിന്നുശേഷം ഭരതൻ ഒരു ബ്രാഹ്മണന്റെ മകനായി ജനിച്ചു. ഈ ബ്രാഹ്മണന്നു പത്തു മക്കളുണ്ടായിരുന്നു. പത്താമത്തെ മകനാണു ജഡഭരതൻ. അച്ഛൻ ജ്യേഷ്ഠന്മാരായ ഒമ്പതു പേരെ ജന്മനാ ജഡനായിരുന്ന കുട്ടിയുടെ ഭാരം ഏല്പിച്ചു മരിച്ചുപോയി. ജ്യേഷ്ഠന്മാരായ ഒമ്പതു പേരും ഇദ്ദേഹത്തെ ലൌകികങ്ങളായ കർമ്മങ്ങൾ അനുസരിച്ചു നടക്കുവാൻ നിർബ്ബന്ധിച്ചുനോക്കി. ഒടുവിൽ ഗൃഹത്തിൽനിന്നു പുറത്തേയ്ക്കു തള്ളി. ഇതിന്നുശേഷം നിർവ്വികാരനായി നടന്നിരുന്ന ബ്രാഹ്മണനെ ചില കൃഷിക്കാർ നെല്ലു കാക്കുവാൻ മാടത്തിൽ ഇരുത്തി. അതിലിരിക്കുമ്പോൾ ഒരു വൃഷളപതിയുടെ ഭൃത്യന്മാർ യജമാനൻ ചെയ്യുന്ന നരബലിയുടെ ആവശ്യത്തിന്നുവേണ്ടി ഇദ്ദേഹത്തെ പിടിച്ചുകൊണ്ടുപോയി. നരബലിസമയത്തു കാളി നരബലി ചെയ്യുന്നവനേയും അവന്റെ ഭൃത്യന്മാരേയുമാണു് വധിച്ചതു്. ഇതിന്നുശേഷം ക്ഷേത്രത്തിൽനിന്നു പോയ ബ്രാഹ്മണനെ രഹൂഗണൻ എന്ന രാജാവിന്റെ മഞ്ചൽ ചുമക്കുവാൻവേണ്ടി രാജഭടന്മാർ പിടിച്ചു. രഹൂഗണൻ സനകാദിമുനികളിൽനിന്നു ജ്ഞാനോപദേശം വാങ്ങുവാൻ പോവുകയായിരുന്നു. പുതിയ അമാലൻ പതുക്കെ നടന്നതിനാൽ മഞ്ചലിളകുവാൻ തുടങ്ങി. രാജാവു താഴത്തിറങ്ങി ചോദ്യങ്ങൾ ചോദിച്ചപ്പോൾ അന്നുവരെ മൌനം അവലംബിച്ചിരുന്ന ബ്രാ

ഷന്നൻ ആദ്യമായി സംഭാഷണം ചെയ്യുവാൻ തുടങ്ങി. അനന്തരം ഇദ്ദേഹം രാജാവിന്നു ജ്ഞാനോപദേശം ചെയ്തു. ഇതാണു ജഡഭരതൻ എന്ന കഥ. ഈ കഥാഭാഗത്തിൽ നരബലിയുടെ സന്ദർഭമാണു പുതുതായി എഴുതിവരുന്ന ജഡഭരതൻ എന്ന ഖണ്ഡകാവ്യത്തിലെ ആദ്യഭാഗം.

1. കഠാരി=കുത്തുവാനുപയോഗിക്കുന്ന ഒരുതരം നീണ്ട കത്തി അല്ലെങ്കിൽ കൊച്ചുവാൾ. മധു=മദ്യം. രടദസ്ഥിമാല്യം=രടത്തായ അസ്ഥിമാല്യം എന്നു വിഗ്രഹം. രടത്തു്=ശബ്ദിക്കുന്നതു്. അസ്ഥിമാല്യം=അസ്ഥിമാല. മഷ്യു്=കണ്ണെഴുതുമഷി. മേനി=ശരീരം.

മയ്യൊത്ത......വസ്ത്രം — ശരീരംപോലെ കറുത്തിരിക്കുന്ന ഉടുത്തമുണ്ടു്.

2. ആമന്ദ്ര ഡിണ്ഡിമരവം=ആമന്ദ്രമായ ഡിണ്ഡിമരവം. ഡിണ്ഡിമരവം=ഡിണ്ഡിമത്തിന്റെ രവം. ആമന്ദ്രം=മുഴക്കമുള്ളതു്. ഡിണ്ഡിമം=കൊട്ടുന്ന പറ. രവം=ശബ്ദം. എങ്ങോ=എവിടെയോ. സ്വാമിക്കെഴും നരബലിക്കു്=തങ്ങളുടെ യജമാനൻ ചെയ്യുവാൻ പോകുന്ന നരബലി എന്ന കർമ്മത്തിന്നു്. നയിക്ക=കൊണ്ടുപോവുക.

3. പുരുഷാരം=ആൾക്കൂട്ടം. കാളീക്ഷേത്രത്തിനുള്ള നടയിൽ=ഭദ്രകാളിയമ്പലത്തിന്റെ നടക്കൽ. ദൃഢകായൻ=കട്ടിത്തമുള്ള ശരീരത്തോടുകൂടിയവൻ. അത്തവ്വു്=ആ സമയത്തു്. തൻകഥ കഴിഞ്ഞിട്ടമെന്നു്=താൻ മരിക്കുമെന്നു്. അത്രസ്തൻ=ഭയമില്ലാത്തവൻ. വിദ്വാൻ=അറിവുള്ളവൻ (ലോകവ്യാപാരങ്ങളുടെ നിസ്സാരതയെപ്പറ്റി നല്ല ബോധമുള്ളവൻ.)

4. തെച്ചിമലർമാല=തെച്ചിപ്പൂമാല. പുഷ്ടപ്രഭാതരളം=നല്ലപോലെ മിന്നിത്തിളങ്ങുന്ന. വിയർത്തിടാതെ=ഭയത്താൽ ഉണ്ടാകാവുന്ന വിയർപ്പു കൂടാതെ.

5. ബലി ചെയ്യപ്പെടുന്ന പുരുഷന്റെ വേഷം വർണ്ണിച്ചതിന്നുശേഷം വധസന്ദർഭത്തെ വർണ്ണിക്കുന്നു:—

മിന്നുന്ന=ഭടന്മാരുടേയും മററും കയ്യിൽ മിന്നിക്കൊണ്ടിരിക്കുന്ന. ഉയൻറ—മിന്നുന്ന എന്നതിൻെറ വിശേഷണം. മഹീരുഹങ്ങൾ=വൃക്ഷങ്ങൾ. ചിന്നം=ക്രമമില്ലാതെ നില്ക്കുന്ന. മഹാടവിയിൽ=വൻകാട്ടിൽ. ഉഗ്രമൃഗങ്ങൾ=ഭയങ്കരമൃഗങ്ങൾ. മാമരശാഖയൊന്നിൽ=ഒരു വലിയ മരത്തിൻെറ കൊമ്പത്തു്. ഉന്നിദ്രഗർവ്വം=വളർച്ച അഹങ്കാരത്തോടെ. ഉഗ്രമൃഗങ്ങൾക്കുപോലും സമ്മതമല്ലാത്ത കാര്യത്തിൽ 'നടക്കട്ടെ' എന്നു പറയുവാൻ ഒരു കുമരനുണ്ടായി എന്നു പദ്യത്തിൻെറ അഭിപ്രായച്ചുരുക്കം.

6. നിസ്തുലം=എതിരററ്. വധോദ്യതമായ ഹസ്തം=കൊല ചെയ്യുവാനൊരുങ്ങിയ കൈ. നേക്കുന്ന=നേരിയതായിത്തീരുന്ന വീപ്പ്=ശ്വാസം. (ലോകം ഭയംകൊണ്ടു് അമ്പരന്ന ശ്വാസമില്ലാത്തവിധം നില്ക്കുന്ന എന്നിങ്ങിനെ കാററു വീശിയില്ല എന്ന ആശയത്തെ ഭംഗ്യന്തരേണ പറഞ്ഞിരിക്കുന്നു.) വിയത്തിൽനിന്നു=ആകാശത്തുനിന്നു്. താരകൾ=നക്ഷത്രങ്ങൾ. (നക്ഷത്രങ്ങളാകുന്ന കണ്മണികൾ=ആരുടെയൊക്കെയോ കൃഷ്ണമണികൾ എന്നുമാകാം.) തമോമയം=ഇരുളടഞ്ഞ. നിശീഥം=അർദ്ധരാത്രിയെ.

7. മാനുഷ്യകം=മനുഷ്യസമൂഹം. കണ്ണനിണം=കഴുത്തിലെച്ചോര. പ്രീണിച്ചു=സന്തോഷിച്ചു. ജഗജ്ജനനിതൻകനിവു്=ലോകമാതാവിൻെറ ദയ (ലോകമാതാവിന്നു കനിവുണ്ടാകയില്ല എന്നു പദ്യത്തിലെ ഫലിതാർത്ഥം.)

8. കൊട്ടിത്തുറന്നു=ശബ്ദത്തോടെ തനിയെ തുറന്നു. അട്ടഹസിതം=അട്ടഹാസം. ശീർഷം=തല. ചണ്ഡി=കോപിച്ച കാളി (ഈ പദ്യത്തിൽ രൌദ്രരസത്തിന്നനുഗുണമായ പരുഷാക്ഷരങ്ങളെക്കൊണ്ടുള്ള രചന പ്രത്യേകം പ്രസ്താവയോഗ്യമാണു്.)

9. മരണമട്ടത്തു എന്നു കണ്ടപ്പോൾ കണ്ണീർ ചൊരിയാത്ത മുനിക്കു കാളി കൊല്ലാതിരുന്നതിൽ യാതൊരു കൃതാർത്ഥതയും ഉണ്ടാകുകയില്ല.

10. കാലന്റെ കണ്ണിണകൾ ചിന്നുമനാദിതേജസ്സ്=കാലനു നേരിട്ടു നോക്കുവാൻപോലും കഴിയാത്ത ഈശ്വരതേജസ്സ്. അത്ഭുതപുണ്യരൂപൻ=അത്ഭുതമായ പുണ്യരൂപത്തോടുകൂടിയവൻ. ത്രൈലോക്യസന്താനസമസ്തകസത്വസാരൻ=ത്രൈലോക്യത്തിന്റെ സന്താനത്തിൽ സമസ്തകമായ സത്വസാരത്തോടുകൂടിയവൻ. (മൂന്നു ലോകത്തിന്നും ആശ്വാസമരുളുന്ന സാത്വികമൂർത്തി.)



## ൨൯. തങ്കത്തിന്റെ അതിഥി.

വത്സരം രണ്ടായിട്ടില്ലെൻ വീട്ടിൽ വിരുന്നായെൻ
വത്സവന്നിട്ടിന്നിവളാതിഥേയിയാണാക്കം.
ബാലയാലിന്നുച്ചയ്ക്കു ധന്യനായതാരെന്നോ?
നീലകോമളനൊരു കൊച്ചുകാകനീവീട്ടിൽ.
അമ്മ വായിലേകിയ ചോറൊരു വറ്റുണ്ടീല
പൊൻമകളരികത്തുണ്ടതുകണ്ടുകൊണ്ടച്ഛൻ
ഉന്മേഷമില്ലായ്കയ്ക്കു കാരണമാരായ്കയാ–
ണമ്മയച്ഛന്മാരപ്പോൾ കേൾക്കായി കാകാരാവം.
വാനിൽനിന്നിറങ്ങിയിട്ടുണ്ടൊരു മഹാതിഥി
താനതു കണ്ടുംകൊണ്ടു മുമ്പിലുണ്ണുമോ തങ്കം?
സ്വർഗ്ഗസാമ്രാജ്യത്തിന്റെ കൊച്ചുറാണികല്പിച്ചു,
"കാക്കയ്ക്കുമാമും;" ചൊന്നാനമ്മയോടപ്പോളച്ഛൻ,
"ഇരുപൂഞ്ചിറകായി നമ്മളെക്കിളിക്കുട്ടി
പറവയ്ക്കിടാങ്ങൾക്കു പിന്നാലെപ്പറന്നേനേ!"

അച്ഛൻ സമീപത്തു നില്ക്കേ, രണ്ടു വയസ്സു തികയാത്ത മകൾക്കു് അമ്മ ചോറു കൊടുത്തുകൊണ്ടിരിക്കുന്നു. ഈ അവസരത്തിൽ ഒരു കാകന്റെ വരവായി. "കാക്കയ്ക്കു മാമും" എന്നു പറഞ്ഞു മകൾ കാക്കയുടെ ചേഷ്ടകളിൽ ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഈ സംഭവമാണു് 'തങ്കത്തിന്റെ അതിഥി' എന്ന കവിതയ്ക്കു വിഷയമായിത്തീർന്നിരിക്കുന്നതു്.

ആതിഥേയി=അതിഥിസൽക്കാരം ചെയ്യുന്നവൾ.

വത്സരം.....ണാക്കം= എന്റെ മാമനക്കുട്ടി വീട്ടിൽ വിരുന്നുകാരിയായി വന്നിട്ടു രണ്ടു കൊല്ലം തികഞ്ഞിട്ടില്ല. ഇതിനിടയിൽ അവൾ ആതിഥേയിയായിത്തീർന്നിരിക്കുന്നു. (കുട്ടിയുടെ വാക്കുകളും ചേഷ്ടകളും വീട്ടിൽ വരുന്നവർക്കു് ഒന്നാംതരം സൽക്കാരമാണു് എന്നു സാരം.)

ബാലയാൽ=കുട്ടി നിമിത്തം. നീലകോമളൻ=കറുത്തു് അഴകുള്ളവൻ.

ഉന്മേഷ.....കാകാരവം=കൂട്ടിനു് ആരേയും തനിക്കൊത്തതായി കിട്ടാഞ്ഞതുകൊണ്ടായിരിക്കാം കുട്ടിക്കു് ഊണിന്റെ കാര്യത്തിൽ ഉത്സാഹം തോന്നാതിരിക്കുന്നതു് എന്നു വിചാരിക്കുവാൻ അച്ഛനമ്മമാർക്കു ബുദ്ധിയുണ്ടായില്ല. അവർ കുട്ടിയുടെ ഉന്മേഷക്കുറവിന്നു കാരണം തേടുന്നു. അപ്പോഴേക്കും ഒരു കാക്കയുടെ ശബ്ദം.

മഹാതിഥി=മഹാനായ അതിഥി. സ്വർഗ്ഗസാമ്രാജ്യത്തിന്റെ കൊച്ചുറാണി=സ്വർഗ്ഗീയങ്ങളായ സകല സമ്പത്തുകളുടേയും പൂർണ്ണമായ ഉടമസ്ഥതയുള്ളവൾ. കാക്കയ്ക്കു മാമും=കാക്കയ്ക്കു ചോറു്.

ഇരു പൂഞ്ചിറകു്=രണ്ടു നല്ല ചിറകു്. ഇരു.....ന്നേനേ—നമ്മൾക്കു് ഓരോ ചിറകായിത്തീരുവാൻ കഴിഞ്ഞിരുന്നെങ്കിൽ ആ ചിറകുകളുടെ സഹായത്താൽ ഈ കുട്ടിക്കു പറവക്കിടാങ്ങളുടെ പിന്നാലെ പറക്കുവാൻ കഴിയുമായിരുന്നു.



# ൨൦. തമ്പുരാന്റെ തിരുനാൾ.

പൂപ്പൊലിമുഴക്കിയ പൂങ്കോഴി കണ്ഠം കുഴ–
ഞ്ഞപ്പാട്ടനിശ്ശബ്ദമായ്നിന്നുപോയത്തുനേരം
രണ്ടുസന്തതികളാൽ,സ്സമവർത്തിയാല്ലൂഴി–
യാണ്ട രാമവർമ്മാഖ്യൻ കൊച്ചിത്തമ്പുരാനാലും,
ധന്യധന്യനാദിത്യനായിരംകരംകൊണ്ടും
പൊന്നുവർഷിച്ചുംകൊണ്ടുവന്നെത്തി വിഹായസ്സിൽ.
കുലവാഴകളിന്മേൽപ്പഴവുംകൊത്തിത്തിന്നു
കളഗീതികൾ തത്തിക്കളിപ്പൂ പറവകൾ
കാമിതം കൈവന്നോരു പൌരജാനപദന്മാർ
സ്വാമിയെസ്തുതിച്ചെങ്ങും നടമാടി നിൽക്കുമ്പോൾ
താമരക്കുളത്തിലെ നീക്ക്ണം തളിച്ചതാ
മാമരക്കൊമ്പാൽപ്പങ്കവീശുന്നു സമീരണൻ.
ഉത്സവംനിറയാത്ത പുഷ്പമില്ലുദ്യാനത്തി–
ന്നാഹ്ലാദം വഴിയാത്ത ഹൃദയം ജനതയ്ക്കും.
ഉച്ചലൽപ്പതാകകളാഴിയോടുരയ്ക്കയാ–
“ണുച്ചത്തിൽ,കുറെക്കൂടിയുച്ചത്തിൽ, ഭേരീനാദം”
ഉത്സവം ചരാചരമംഗളോത്സവമിന്നു
മൽസ്വാമിഗോശ്രീകാന്തൻതൻതിരുനാളിന്നല്ലോ
നിഖിലാനന്ദമൂലംതിരുനാൾ വെൽക ക്ഷോണീ–
മഢലവാവസ്ലൽപ്പൊന്നുതമ്പുരാൻ വെൽവൂതാക!!

ഇതു് ഇന്നത്തെ കൊച്ചി വലിയ തമ്പുരാന്റെ തിരുനാളിനെ സംബന്ധിച്ചെഴുതിയതാണു്.

പൂപ്പൊലി=ആർപ്പുവിളി. അപ്പാട്ടു=അങ്ങനെതന്നെ. സമവർത്തി=ധർമ്മരാജാവു്. കളഗീതികൾ=മധുരമായിപ്പാടുന്നവ. പൌരജാനപദന്മാർ=പൌരന്മാരും നാട്ടുകാരും. സമീരണൻ=വായു. ഉച്ചലൽപതാകകൾ=ഇളകുന്ന കൊടിക്കൂറകൾ. ഉച്ചത്തിൽ=ഉറക്കെ. ഭേരീനാദം=പെരുമ്പറയുടെ ശബ്ദം. ചരാചരമംഗളോത്സവം=ചരാചരങ്ങളുടെ മംഗളമായ ഉത്സവം. മൽസ്വാമി=എന്റെ നാഥൻ. ഗോശ്രീകാന്തൻ=കൊച്ചി രാജാവു്. നിഖിലാനന്ദമൂലം തിരുനാൾ=നിഖിലാനന്ദമൂലമായ തിരുനാൾ. (തമ്പുരാന്റെ തിരുനാൾ മൂലമാണു്.) വെൽക=ജയിക്കുമാറാക. ക്ഷോണീമഘവാവു്=ഭൂമിയിലെ ദേവേന്ദ്രൻ. വെല്വൂതാക=വിജയിക്കുമാറാക.



## ൨൪. ഈശ്വരനുണ്ടു്.

1. പഞ്ചഭൂതങ്ങൾ മേളിച്ചു
നടമാടുന്ന ഭൂമിയിൽ
അവയ്ക്കു ബലിനൽകേണ-
മതുശാശ്വതശാസനം.

2. അതിന്റെ പാണികൊട്ടിന്റെ
ഗംഭീരധ്വനിയല്ലയോ
ഇരമ്പിടുന്നു ലോകത്തിൻ-
പരിഷ്കാരോത്സവങ്ങളിൽ.

3. അതുവേണം പക്ഷേ മേന്മ
ദേവനുണ്ടെന്നൊരിക്കലും
മറന്നുപോകൊല്ലെന്നൊന്നു
പറയും പാഴ്വചസ്സുഞാൻ.

4. "എന്തിനു കല? സൌന്ദര്യ-
മെന്തിനീശ്വരനെന്തിനു്?
ശാരീരതർപ്പണം വേണ-
മൊപ്പമെല്ലാർക്കുമെപ്പൊഴും"

5. എന്റെ ചങ്ങാതിമാരെന്നോ-
ടിതാണോതുന്നതെപ്പൊഴും
എനിക്കു മടിയുണ്ടയ്യോ
മതം മാറേണ്ടതെങ്ങനെ!

6. ആറുമാഴിയുമൊന്നിച്ചു
മൃദുമന്ദ്രസ്വരങ്ങളിൽ
എന്റെ ദേവന്റെ മഹിമ
പാട്ടുപാടി സ്തുതിക്കവേ,

7. ഉഷസ്സു മന്തിയും വന്നെൻ-
ദേവന്റെ തിരുമേനിയിൽ
വിണ്ണിലെപ്പൊന്നണിച്ചാർത്തു
ചാർത്തിത്തൊഴുതുനില്ക്കവേ,

8. ആകാശത്തിങ്കലെന്നെന്നും
ലക്ഷദ്ദീപം നടക്കവേ,
അഴകും കലയും പാടി-
ക്കളിക്കും കളികാണ്മൂ ഞാൻ.

9. അഹോ ദേവന്റെ നടിമാ-
രവരെക്കണ്ടു നില്ക്കവേ,
അന്യർക്കുവേണ്ടിപ്പെട്ടന്നു
ധിക്കരിക്കേണ്ടതെങ്ങനെ?

10. എനിക്കീശ്വരനുണ്ടാത്മാ-
വവിടെയ്ക്കുണ്ടൊരുത്സവം
മാരാനും തന്ത്രിയും ഞാനാ-
ണെന്നെ വിട്ടേയ്ക്കു ലോകമേ!

* 8 *

"ശരീരക്ഷേത്രത്തിലെ ഉത്സവത്തിൽ ശ്രീഭൂതബലി മാത്രം നടത്തി ദേവൻെറ കാര്യം ഒന്നുംതന്നെ ആലോചിക്കാതിരിക്കുന്നതു ശരിയല്ല; രണ്ടും വേണ്ടതാണു്. ഞാൻ ഈ ഉത്സവത്തിൽ ഭൂതങ്ങളെ ക്ഷണിക്കുന്ന മാരാനും അവസ്സും ദേവനും തൃപ്തി വരുത്തുന്ന തന്ത്രിയുമാകുന്നു." എന്നിങ്ങനെ ആധുനികന്മാരുടെ ജീവിതാഭിപ്രായങ്ങളെ വിമർശിച്ചുകൊണ്ടുള്ള ഒരു കൃതിയാണു് 'ഈശ്വരനുണ്ടു്' എന്ന കവിത.

1. പഞ്ചഭൂതങ്ങൾ=പൃഥിവി മുതലായ അഞ്ചു ഭൂതങ്ങൾ. (ശ്രീഭൂതബലിയിലെ ഭൂതങ്ങളും ഇവതന്നെ.) മേളിച്ചു=മന്നിച്ചുചേന്നു. നടമാടുന്ന=നൃത്തംചെയ്യുന്ന. ശാശ്വതശാസനം=നിത്യമായ കല്പന. ശരീരം രക്ഷിക്കേണ്ടതുതന്നെ എന്നു സാരം.

2. പാണികൊട്ടു്=ക്ഷേത്രങ്ങളിലെ ഉത്സവത്തിൽ ശ്രീഭൂതബലിക്കു തന്ത്രി പുറപ്പെടുമ്പോൾ മുമ്പെ മാരാർ 'പാണികൊട്ടു്' എന്നൊരു കൊട്ടു നടത്തുക പതിവുണ്ടു്.

ഭൌതികസംതൃപ്തിയുടെ പാണികൊട്ടിൻെറ ശബ്ദമാണു് ഇന്നെല്ലാ പരിഷ്കാരങ്ങളിലും മാറെറാലിക്കൊള്ളുന്നതു്.

3. പാഴ്വചസ്സു്=ശ്രോതാക്കളുടെ ഇച്ഛയനുസരിച്ചു നോക്കുമ്പോൾ നിഷ്ഫലമായിത്തീരുന്ന വാക്കു്.

കല്യാണത്തിൻെറ തിരക്കിൽ താലികെട്ടുവാൻ മറക്കുന്നതുപോലെ ശ്രീഭൂതബലിയുടെ കോലാഹലത്തിൽ ദേവകാര്യം മറന്നുപോകരുതു് എന്നു ഞാൻ പറയും. ഈ വാക്കു വെറുതെയാകുകയാണെങ്കിൽ അങ്ങനെയാകട്ടെ.

4. ശാരീരതർപ്പണം=ശരീരത്തെ തൃപ്തിപ്പെടുത്തൽ.

"കല, സൌന്ദര്യം, ഈശ്വരൻ ഇതൊന്നും ആവശ്യമില്ല.' എല്ലാവക്കും ഒരേവിധത്തിൽ ശരീരത്തെ തൃപ്തിപ്പെടുത്തുവാനുള്ള വഴിയുണ്ടായിരിക്കണം. അതാണാവശ്യം."

5. മുൻപറഞ്ഞ അഭിപ്രായമാണു് എന്നോടു് എൻെറ സ്നേഹിതന്മാർ പറയുന്നതു്. ഈ മതത്തോടു യോജിക്കുവാൻ എനിക്കു വളരെ സങ്കടം തോന്നുന്നുണ്ടു്,

6. ആറ്=നദി. ആഴി=സമുദ്രം. മൃദുമന്ദ്രസ്വരങ്ങൾ=മൃദുക്കളും മന്ദ്രങ്ങളുമായ സ്വരങ്ങൾ. (നദിയുടെ സ്വരം മൃദുവും സമുദ്രത്തിന്റെ സ്വരം മന്ദ്രവും.)

7. വിണ്ണിലെപ്പൊന്നണിച്ചാർത്ത്=സ്വർഗ്ഗത്തിലെ കനകാഭരണം. (സന്ധ്യാസമയത്തിലേയും പ്രഭാതത്തിലേയും വർണ്ണവൈചിത്ര്യത്തെ സ്വർഗ്ഗത്തിൽനിന്നു കൊണ്ടുവന്ന കനകാഭരണമായി കല്പിച്ചിരിക്കുന്നു.)

8. ലക്ഷദീപം=അനേകം വിളക്കു വെയ്ക്കുന്ന ഒരുത്സവം. (തിരുവനന്തപുരത്ത് ഈ പേരിൽ ഇന്നും ഉത്സവം നടപ്പുണ്ട്.) നക്ഷത്രങ്ങൾ പ്രകാശിക്കുമ്പോൾ എന്നു താൽപര്യം.

9. നടിമാർ=നടനം ചെയ്യുന്ന സ്ത്രീകൾ. (അഴകും കലയും.) അന്യർക്കുവേണ്ടി=ചങ്ങാതിമാർക്കുവേണ്ടി. ധിക്കരിക്കുക=തള്ളിക്കളയുക.

10. എന്നിലും ലോകത്തിലും നിറഞ്ഞുനില്ക്കുന്ന ആത്മാവ് എന്റെ ഈശ്വരനാണ്. ആ ഈശ്വരന്റെ ഉത്സവത്തിൽ തന്ത്രം നടത്തുന്നവനും അതിന്നു പ്രേരിപ്പിക്കുന്നവനും അതു വിളംബരപ്പെടുത്തുന്നവനും എല്ലാം ഞാൻതന്നെ. ഈ നിലയിൽ അസാധാരണനായിത്തീർന്ന എന്നെ എന്റെ പാട്ടിൽ ജീവിക്കുവാൻ ലോകം അനുവദിച്ചാൽ കൊള്ളാം.

സമാപ്തം.

---

N. B. രണ്ടാംഭാഗത്തിൽ 'കവികർമ്മണഃത്തിന്നർഹമായ' വസ്തു എന്നതു 'കവികർമ്മത്തിന്നർഹമായ വസ്തു' എന്നും, അഞ്ചാംഭാഗം ഏഴും എട്ടും വരികൾ 'എത്രയെത്ര താരങ്ങൾ വീണുപോയ് വിഹായസ്സി— ലെത്രയെത്ര രത്നങ്ങൾ തിരക്കിൽത്തകർന്നുപോയ്' എന്നും; ആറാംഭാഗം 'ആകാശവും........പോയിരിക്കുന്നു' എന്നതു് 'ആകാശത്തിൽ അനവധി നക്ഷത്രങ്ങൾ വീണുപോയിട്ടുണ്ടു്. അതുപോലെഅനവധി ഉത്തമവസ്തുക്കൾ ഭൂമിയിലും നശിച്ചുപോയിട്ടുണ്ടു്'—എന്നും മാററി വായിക്കേണ്ടതാണു്.

ഗ്രന്ഥകർത്താവു്: